684

മലയാളപദ്യസാഹിത്യകാരന്മാർ– 12

# ജി. ശങ്കരക്കുറുപ്പ്

( ലഘുജീവചരിത്രം )

1448



സംസ്ഥാന വിദ്യാഭ്യാസ ഇൻസ്റ്റിററ്യൂട്ട്

തിരുവനന്തപുരം

1978

6816

മലയാളപദ്യസാഹിത്യകാരന്മാർ–12

# ജി. ശങ്കരക്കുറുപ്പ്

(ലഘുജീവചരിത്രം)

ERAVIRYL ISLAM HIGH SCHOOL, ERNAKULAM
Date

(സംസ്ഥാനവിദ്യാഭ്യാസഇൻസ്റ്റിററ്യൂട്ടിന്റെ ആഭിമുഖ്യത്തിൽ
**ഏ. കെ. സുബ്രഹ്മണ്യൻനമ്പൂതിരി**
രചിച്ചത്.)

(C)

സംസ്ഥാന വിദ്യാഭ്യാസഇൻസ്റ്റിററ്യൂട്ട്
തിരുവനന്തപുരം
1978

# ഉള്ളടക്കം

# ജി. ശങ്കരക്കുറുപ്പ്

**ഉപക്രമം**

ആധുനിക മലയാളകവികളിൽ സുപ്രസിദ്ധനാണ് ശ്രീ. ജി. ശങ്കരക്കുറുപ്പ്. ഈ നൂററാണ്ടിന്റെ പല സവിശേഷതകളും ഉൾക്കൊള്ളുന്നതാണ് അദ്ദേഹത്തിന്റെ കവിതകൾ.

18-ാം ശതകത്തിൽ പാശ്ചാത്യനാടുകളിൽ കലകൾക്കും സാഹിത്യത്തിനും ഒരു പ്രത്യേക ഉണർവ്വുണ്ടായി. അതിന്റെ ഫലമായി ഫ്രഞ്ചുസാഹിത്യത്തിൽ ഉണ്ടായതാണ് കാൽപനിക കവിതാപ്രസ്ഥാനം. (റൊമാൻറിസിസം) കവിയുടെ വികാരത്തിനും വിചാരത്തിനും പ്രാധാന്യം നൽകിക്കൊണ്ടുള്ള ഈ പ്രസ്ഥാനം ക്രമേണ എല്ലാ രാജ്യങ്ങളിലേക്കും പരന്നു.

മലയാളകവിതയെ ഈ മാർഗ്ഗത്തിലേയ്ക്കു തിരിച്ചുവിട്ടത് എ. ആർ. രാജരാജവർമ്മതമ്പുരാനായിരുന്നു. അദ്ദേഹം കാണിച്ചുകൊടുത്ത ഈ കാൽപനികകവിതാപ്രസ്ഥാനത്തെ ആശാൻ, വള്ളത്തോൾ, ഉള്ളൂർ എന്നീ കവിശ്രേഷ്ഠന്മാരാണ് പരിപോഷിപ്പിച്ചത്. അങ്ങനെ സാമാന്യം വളർന്നുവന്ന കാൽപനികരീതിയിലുള്ള മലയാളകവിതയെ ഒരു പുതിയ സരണിയിൽക്കൂടി വളർത്തിയ കവിയാണ് ജി. ശങ്കരക്കുറുപ്പ്. വള്ളത്തോൾ, ആശാൻ, ഉള്ളൂർ എന്നീ ഭാഷാകവികളുടെയും കാളിദാസൻ, ടാഗോർ, ഹൈനെ, ഉമർഖയ്യാം എന്നീ വിശ്വമഹാകവികളുടെയും കവിതകൾ ജി. യിൽ വളരെ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ഈ പശ്ചാത്തലത്തിൽ

സ്വന്തം പ്രതിഭയെ വളർത്തിക്കൊണ്ടുവരാൻ ജി. യ്ക്കു കഴിഞ്ഞു. അതിൻെറ ഫലമായി ഉയർന്ന നിലവാരം പുലർത്തുന്ന ഒട്ടനേകം ഭാവഗാനങ്ങൾ അദ്ദേഹം കൈരളിക്കു കാഴ്ച വച്ചിട്ടുണ്ട്. വിശ്വസാഹിത്യവേദിയിലേയ്ക്കു സമർപ്പിക്കാൻ യോഗ്യതയുള്ള പല കവിതകളും അക്കൂട്ടത്തിൽപ്പെടും. ജന്മസിദ്ധമായ വാസനയും സ്ഥിരമായ പരിശ്രമവും അടങ്ങാത്ത ജ്ഞാനതൃഷ്ണയുമാണ് അദ്ദേഹത്തെ ഈ നിലയിലെത്തിച്ചത്. അദ്ദേഹത്തിൻെറ ബാല്യകാലം ക്ലേശം നിറഞ്ഞതായിരുന്നു. അതെല്ലാം സഹിച്ച് മുന്നോട്ടുനീങ്ങിയ അദ്ദേഹം തികഞ്ഞ വിജയത്തിലെത്തിച്ചേർന്നു.

## ജനനവും ബാല്യവും

ശ്രീശങ്കരാചാര്യരുടെ ജന്മദേശമായ കാലടിക്കു സമീപം നായത്തോട് എന്നൊരു ഗ്രാമമുണ്ട്. അവിടെ വടക്കിനി വീട്ടിൽ 1901 ജൂൺ 3-ാം തിയതി മൂലംനക്ഷത്രത്തിൽ ശങ്കരക്കുറുപ്പു ജനിച്ചു. മാതാവ് ലക്ഷ്മിക്കുട്ടിഅമ്മയും, പിതാവ് നെല്ലിക്കാപ്പള്ളി ശങ്കരവാര്യരും ആയിരുന്നു. മാതുലനായ ഗോവിന്ദക്കുറുപ്പിൻെറ സംരക്ഷണയിലാണ് ജി. വളർന്നുവന്നത്. മരുമകൻെറ വിദ്യാഭ്യാസത്തിൽ വളരെ ശ്രദ്ധാലുവായിരുന്നു, ഗോവിന്ദക്കുറുപ്പ്.

മൂന്നാംവയസ്സിൽത്തന്നെ അമ്മാവൻ മരുമകനെ എഴുത്തിനിരുത്തി. നായത്തോട്ടിൽ അന്നു സ്ക്കൂളുകൾ ഇല്ലായിരുന്നു. അതിനാൽ അമ്മാവൻെറ അടുക്കൽത്തന്നെ പഠനം തുടർന്നു. എട്ടുവയസ്സുവരെ ഇങ്ങനെ കഴിഞ്ഞു. അതിനകം അമരകോശം, സിദ്ധരൂപം, ശ്രീരാമോദന്തം, രഘുവംശത്തിലെ ഏതാനും ശ്ലോകങ്ങൾ എന്നിവ പഠിച്ചു. ആയി

ടയ്ക്ക് അവിടെ അടുത്ത് ഒരു പ്രൈമറിസ്ക്കൂൾ ആരംഭിച്ചു. രണ്ടാംക്ളാസ്സിൽ ചേർന്നു നാലാം ക്ളാസ്സുവരെ ജി. അവിടെ പഠിച്ചു. ഉയർന്ന ക്ളാസ്സുകളുള്ള പാഠശാല അടുത്തെങ്ങും അക്കാലത്ത് ഇല്ലായിരുന്നു. അതിനാൽ അദ്ദേഹം സംസ്ക്കൃതപഠനം തന്നത്താൻ തുടർന്നു. ഇതിനു സഹായകമായി മലയാളവ്യാഖ്യാനങ്ങളോടുകൂടിയ പല സംസ്ക്കൃതകാവ്യങ്ങളും അമ്മാവൻ വാങ്ങിച്ചുവച്ചിരുന്നു. സംശയം വരുന്ന ഭാഗങ്ങൾ അമ്മാവനോടു ചോദിച്ചു മനസ്സിലാക്കുവാനും കൂടുതൽ അറിവുനേടാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു.

മരുമകനെ ഒരു ജ്യോതിഷികനാക്കുവാനായിരുന്നു അമ്മാവൻെറ ഉൽസാഹം. എന്നാൽ സ്ക്കൂളിൽ തുടർന്നുപഠിക്കണമെന്നായിരുന്നു കുട്ടിയുടെ മോഹം. അമ്മ അതിനെ അനുകൂലിച്ചു. അങ്ങനെ ശങ്കരക്കുറുപ്പ് വീട്ടിൽനിന്ന് ഏഴുനാഴിക അകലെയുള്ള പെരുമ്പാവൂർ സ്ക്കൂളിൽചേർന്ന് ഏഴാം ക്ളാസ്സുവരെ പഠിച്ചു. അദ്ദേഹം ഏഴാം ക്ളാസ്സു ജയിച്ച ആ കൊല്ലംതന്നെയാണു തിരുവിതാംകൂറിൽ മലയാളം ഹയർപരീക്ഷ ആരംഭിച്ചത്. നാലു സ്ഥലങ്ങളിൽ മാത്രമേ ആ പരീക്ഷയ്ക്കുള്ള വിദ്യാലയങ്ങൾ സ്ഥാപിച്ചിരുന്നുള്ളൂ. അവയിലൊന്നു മൂവാററുപുഴ ആയിരുന്നു. ശങ്കരക്കുറുപ്പ് അവിടെചേർന്നു. 1918-ൽ 17-ാം വയസ്സിൽ അദ്ദേഹം മലയാളം ഹയർപരീക്ഷ പാസ്സായി. മൂവാററുപുഴയിൽ കഴിച്ചുകൂട്ടിയ ആ കാലം കുറുപ്പിൻെറ ജീവിതത്തിൽ വളരെ പ്രധാനമായതാണ്. കവിതാവാസനയെ പരിപോഷിപ്പിക്കാൻ കഴിഞ്ഞത് അക്കാലത്തായിരുന്നു.

അന്നവിടെ അധ്യാപകരായിരുന്ന എം എൻ. നായരും ആർ. സി. ശർമ്മയും ജി-യുടെ സഹജമായ കവിതാവാസനയെ ആവുന്നത്ര പ്രോൽസാഹിപ്പിച്ചു. ഒഴിവുസമയ

ങ്ങളിൽ ശർമ്മയുടെ പക്കൽ നിന്നു കുവലയാനന്ദവും രഘു വംശവും പഠിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. പിൽക്കാല ത്തു ബംഗാളി പഠിച്ച് ടാഗോറിൻെറ കവിതകൾ മലയാള ത്തിലേക്കു വിവർത്തനം ചെയ്തുകൊണ്ടിരുന്നപ്പോഴും ശർമ്മ യുടെ സഹായം ധാരാളം ലഭിച്ചിരുന്നു എന്ന് ജി. തന്നെ പറഞ്ഞിട്ടുണ്ട്. ഹയർ പാസ്സായശേഷം കൊച്ചിയിലെ പണ്ഡി തപരീക്ഷയ്ക്കും അദ്ദേഹം എഴുതി.

**ഉദ്യോഗജീവിതം.**

ജി- യുടെ ഉദ്യോഗജീവിതത്തിൻെറ ആദ്യഘട്ടം വളരെ വിചിത്രമാണ്. ഹയർ പാസ്സായശേഷം ജോലി കിട്ടിയത് കാലടിയിൽ നിന്നു രണ്ടു മൈൽ കിഴക്ക് കൊററമത്ത് എന്ന സ്ഥലത്തുള്ള ഒരു പ്രൈമറി സ്കൂളിലാണ്. ഒന്നര മാസ മേ അദ്ദേഹം അവിടെ ജോലി നോക്കിയുള്ളു. പിന്നീട് എം. എൻ. നായരുടെ ശുപാർശ അനുസരിച്ച് വൈക്കം കോൺ വെൻറു സ്കൂളിലേക്കു പോയി. ഭാഷാദ്ധ്യാപകനായി അവി ടെ ഒരു കൊല്ലം കഴിച്ചുകൂട്ടി. അടുത്ത ഉദ്യോഗം മൂഴിക്കുളം സ്കൂളിലായിരുന്നു. പത്തുദിവസം കഴിഞ്ഞപ്പോൾ അവിടെ നിന്നു പിരിഞ്ഞു. പാതിരപ്പള്ളി ഗവർമ്മെൻറു സ്കൂളിലാ ണ് പിന്നീടു ചെന്നത്. ഒന്നാം ക്ളാസ്സായിരുന്നു അദ്ദേഹ ത്തിനു പഠിപ്പിക്കാൻ കിട്ടിയത്. ഒരൊററ ദിവസംകൊണ്ടു തന്നെ ആ ഉദ്യോഗം മതിയാക്കി.

പിന്നീടു കുറച്ചുനാൾ ജോലി നോക്കിയതു പുതിയ കാവുസ്കൂളിലായിരുന്നു. അന്നു തിരുവഞ്ചിക്കുളത്തായി രുന്നു താമസം. കൊടുങ്ങല്ലൂരുള്ള വല്ല പണ്ഡിതന്മാരുടെയും അടുക്കൽ സംസ്കൃതം പഠിക്കണമെന്ന് മോഹമുണ്ടായിരു ന്നു. യാത്രാക്ളേശംകൊണ്ടും മററു സൗകര്യക്കുറവുകൊ ണ്ടും സംസ്കൃതപാഠനം ഉദ്ദേശിച്ചതുപോലെ തുടരാൻ സാധിച്ചില്ല. എന്നാൽ അന്നു താമസിച്ചിരുന്ന വീട്ടുകാരുമാ

യുള്ള ബന്ധം കാലാന്തരത്തിൽ അഭേദ്യമായിത്തീരാനാണ് ഇടയായത്. അന്നവിടെ ഓടിക്കളിച്ചുനടന്ന ഒരു ബാലികയാണു പിൽക്കാലത്തു ജി. യുടെ സഹധർമ്മിണിയായിത്തീർന്ന ശ്രീമതി സുഭദ്രാമ്മ.

പുതിയകാവിലെ ജോലിക്കുശേഷം തിരുവില്വാമല സ്കൂളിലാണ് ശങ്കരക്കുറുപ്പ് ഉദ്യോഗജീവിതം തുടർന്നത്. ആ കാലം ശ്രീ. കുറുപ്പിന്റെ ജീവിതത്തിൽ വളരെയധികം പ്രാധാന്യം അർഹിക്കുന്നു. സഹപ്രവർത്തകരിൽ നിന്നു ഇംഗ്ലീഷു പഠിക്കുന്നതിനും തന്മൂലം ടാഗോറിന്റെയും ഉമർഖയ്യാമിന്റെയും ആംഗലകവികളുടെയും വിമർശകന്മാരുടെയും കൃതികൾ പരിചയപ്പെടുന്നതിനും ജിയ്ക്കു കഴിഞ്ഞു.

അധ്യയനവും അധ്യാപനവുമായി നാലുകൊല്ലം ശങ്കരക്കുറുപ്പ് തിരുവില്വാമലയിൽ കഴിഞ്ഞു. അപ്പോൾ ചാലക്കുടി സ്കൂളിലേക്കു മാററംകിട്ടി. അവിടെ ജോലിനോക്കുന്നതിനിടയിലാണ് അദ്ദേഹം മദ്രാസ് സർവ്വകലാശാലയുടെ വിദ്വാൻപരീക്ഷ പാസ്സായത്. പിന്നീടു പരീക്ഷയ്ക്കൊന്നും ചേർന്നില്ലെങ്കിലും അദ്ദേഹം ബംഗാളി, സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷകളിലുള്ള അറിവു വർദ്ധിപ്പിച്ചുകൊണ്ടിരുന്നു.

ചാലക്കുടി വിട്ടതിനുശേഷം പത്തുകൊല്ലം (1927–'37) തൃശൂർ രാമവർമ്മട്രെയിനിംഗ് ഇൻസ്റ്റിററ്യൂഷനി*ലായിരുന്നു അദ്ദേഹം ജോലിനോക്കിയത്. ഒരു കവിക്ക് അനുകൂലമായ സാഹചര്യമായിരുന്നു, അവിടെ ഉണ്ടായിരുന്നത്. അക്കാലത്താണ് ജി. തന്റെ പല പുസ്തകങ്ങളും പ്രസി

* ഇന്നത്തെ രാമവർമ്മപുരം ട്രെയിനിംഗ് സ്കൂൾ

ഷ്കരിച്ചത്. ധാരാളം പാഠാവലികളും വ്യാകരണഗ്രന്ഥ
ങ്ങളും ചില ഗദ്യകൃതികളും അന്നദ്ദേഹം എഴുതി.

ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂഷനിൽ നിന്നും അദ്ദേഹം
പോയത് എറണാകുളം മഹാരാജാസ് കോളേജിലായിരുന്നു.
കലാശാലയിലെ ഉദ്യോഗജീവിതംമൂലം വിജ്ഞാനം വികസി
പ്പിക്കുന്നതിനും വിപുലമായ ശിഷ്യസമ്പത്തുനേടുന്നതിനും
ജി. യ്ക്കുകഴിഞ്ഞു. ട്യൂട്ടർ സ്ഥാനത്തുനിന്ന് പ്രൊഫസർ
പദവിവരെ ഉയർന്നതിനുശേഷം 1956-ൽ അദ്ദേഹം പെൻ
ഷൻപറ്റി. ഉടൻതന്നെ ആൾ ഇന്ത്യാ റേഡിയോയുടെ തിരു
വനന്തപുരം സ്റ്റേഷനിൽ 'പ്രൊഡ്യൂസറാ'യി അദ്ദേഹം
നിയമിതനായി. ആ ഉദ്യോഗം അദ്ദേഹത്തിന് അത്ര ഇഷ്ട
മായില്ല. അതിനാൽ ശമ്പളം അതിനോളമില്ലായിരുന്നെങ്കിലും
ഉപദേഷ്ടാവ് — സലാഹ്കർ എന്ന ഉദ്യോഗം സ്വീകരിച്ചു.
അതിൽനിന്നു പിരിഞ്ഞശേഷം സ്വന്തം വസതിയായ ഭദ്രാലയ
ത്തിൽ സ്വസ്ഥനായി കഴിഞ്ഞു. എറണാകുളം സൗത്ത്
സ്റ്റേഷനുസമീപമാണ് ഭദ്രാലയം. അദ്ദേഹത്തിന്റെ മകൻ
രവി ഉദ്യോഗസ്ഥനും ഒരു സാഹിത്യകാരനുമാണ്. മകൾ
[illegible] ഗൃഹസ്ഥജീവിതത്തിൽ കഴിയുന്നു. ഇതിനിടയിൽ
ഇന്ത്യൻ പ്രസിഡന്റ് നാമനിർദ്ദേശം ചെയ്ത രാജ്യസഭാംഗ
മായും അദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1978-ൽ
അദ്ദേഹം ദിവംഗതനായി.

ജി. അധ്യാപകൻ എന്നനിലയിൽ വളരെ ശോഭിച്ചി
രുന്നു. മുപ്പതു വർഷത്തിലധികം അധ്യാപകനായിരുന്നു.
പ്രൈമറി മുതൽ കോളേജുവരെയുള്ള വിവിധഘട്ടങ്ങ
ളിൽ പ്രശസ്തസേവനം അനുഷ്ഠിക്കാൻ അദ്ദേഹത്തി
നവസരം ലഭിച്ചിട്ടുണ്ട്. അനുക്ഷണം വികസിച്ചുവരുന്ന
ശാസ്ത്രം, കല, സാഹിത്യം തുടങ്ങിയ വിഷയങ്ങളിൽ തന്നി
ക്കുള്ള വിജ്ഞാനം വർദ്ധിപ്പിക്കുവാൻ അദ്ദേഹം സദാപരി
ശ്രമിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ക്ലാസ്സുകൾ

വളരെ രസപ്രദങ്ങളും വിജ്ഞാനപ്രദങ്ങളുമായിരുന്നു എന്നാണ് അനുഭവസ്ഥന്മാരുടെ അഭിപ്രായം. 'കുറുപ്പു മാസ്ററർ' എന്ന പേര് അദ്ദേഹത്തിൻെറ വിദ്യാർത്ഥികൾ സ്നേഹബഹുമാനങ്ങളോടുകൂടിയാണ് ഇന്നും സ്മരിക്കുന്നത്.

അധ്യാപകനായി ജോലിനോക്കിയിരുന്ന കാലത്ത് വിദ്യാഭ്യാസ പരിഷ്കരണ കമ്മിററികളിലും, പാഠപുസ്തക കമ്മിററികളിലും പരീക്ഷാബോർഡുകളിലും പാഠ്യവിഷയ നിർണ്ണയകമ്മിററികളിലും അംഗമായി അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. ആരംഭകാലംമുതൽ തന്നെ സാഹിത്യപരിഷത്തിൻെറ ജീവനാഡികളിലൊന്നായിരുന്നു ശ്രീ.ശങ്കരക്കുറുപ്പ്. ഉള്ളൂരിനുശേഷം പരിഷത്ത്രൈമാസികത്തിൻെറ പത്രാധിപരായത് ജി. യാണ്. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ അതൊരു മാസികയായി വളർന്നു. പരിഷത്തിന് സ്വന്തമായി ഒരു പ്രസ്സും കെട്ടിടവും ഉണ്ടായത് ശങ്കരക്കുറുപ്പു ചുമതല ഏറെറടുത്തതിനുശേഷമാണ്. പരിഷത്ത് നിർവ്വാഹക സമിതിയുടെ അധ്യക്ഷനായും അദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

കൊച്ചി മഹാരാജാവിൽനിന്നു 'കവിതിലകം' എന്ന ബിരുദം ലഭിച്ചു. കേന്ദ്രസാഹിത്യ അക്കാദമി 'വിശ്വദർശനം' എന്ന കൃതിക്ക് അവാർഡു നൽകി ജി. യെ ബഹുമാനിച്ചു; രാഷ്ട്രപതി അദ്ദേഹത്തെ സഭാംഗമായി തിരഞ്ഞെടുത്തു കവി എന്ന നിലയിൽ വിവിധ മണ്ഡലങ്ങളിൽ ലഭിച്ച അംഗീകാരത്തെയാണല്ലോ ഇതെല്ലാം സൂചിപ്പിക്കുന്നത്.

**ജി. ഒരു കവി**

ഒൻപതാം വയസ്സിൽത്തന്നെ ജി. കവിതയെഴുതി ആരംഭിച്ചു. സംസ്കൃതവൃത്തത്തിലാണ് ആദ്യമായി എഴുതി

ത്ത്. നാലാം ക്ളാസ്സിൽ പഠിച്ചിരുന്നകാലം. അന്ന് മഞ്ഞപ്പിത്തം പിടിപെട്ട് കുറുപ്പു ക്ളാസ്സിൽ തലചുററിവീണു. ഒരു സ്നേഹിതൻ അദ്ദേഹത്തെ താങ്ങിയെടുത്തു വീട്ടിൽ കൊണ്ടുചെന്നാക്കി. ആ സ്നേഹിതനോടു തോന്നിയ കൃതജ്ഞതയെപ്പററി ചില ശ്ലോകങ്ങൾ സ്ളേററിൽ എഴുതിയതായി പറയപ്പെടുന്നു. അക്ഷരശ്ലോകങ്ങൾ ചൊല്ലുക, അതിലേയ്ക്കു നല്ലനല്ല ശ്ലോകങ്ങൾ എഴുതിയെടുത്തു പഠിക്കുക, ദുർഘടമായ അക്ഷരം തൃതീയപാദത്തിൽ ഘടിപ്പിച്ചു ചില ശ്ലോകങ്ങൾ സ്വയം നിർമ്മിക്കുക; ഇതെല്ലാമായിരുന്നു ഉച്ചഭക്ഷണസമയങ്ങളിലെ വിനോദം. സ്കൂൾ ദൂരെ ആയിരുന്നതിനാൽ ചോറുകൊണ്ടുപോകാനും മററും സൗകര്യപ്പെട്ടിരുന്നില്ല. ഏഴാം ക്ളാസ്സിൽ പഠിച്ചിരുന്ന കാലത്ത് ഒരു സ്നേഹിതനും കുറുപ്പുംകൂടി പാലാഴിമഥനം കഥ പകുത്തെടുത്തു ഒരു ശതകം നിർമ്മിക്കുകയുണ്ടായി. അതറിഞ്ഞ ഒരു അദ്ധ്യാപകൻ, "ശതകം ചൊല്ലിക്കാൻ പരീക്ഷ വരുന്നുണ്ട്" എന്നു പറഞ്ഞ് പരിഹസിച്ചുവത്രേ. വട്ടോളി ശ്രീ കൊച്ചുകൃഷ്ണമേനോൻ ജി. യുടെ ഒരു സഹപാഠിയും എതിരാളിയുമായിരുന്നു. ഒരിക്കൽ അവർ തമ്മിൽ പിണങ്ങാനിടയായി. ഏതാനും ദിവസം കഴിഞ്ഞപ്പോൾ ജി. ഒരു പദ്യം എഴുതിക്കൊടുത്തയച്ചു. അതോടെ പിണക്കവും തീർന്നു. പദ്യമിതാണ്:

വെറുപ്പുതാങ്കൾക്കു പെരുത്തശങ്കര-
കുറുപ്പുചൊല്ലുന്നിതു മാന്യതോഴരേ!
പൊറുത്തു, താൻ ചൊന്നവയൊക്കെ ഞാനു്; മുഖം-
കറുത്തുവാഴുന്നതു ഭംഗിയല്ല നാം.

മൂന്നാം ഫോറത്തിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു കവിതാവാസനയെ പരിപോഷിപ്പിക്കാൻ നല്ല സൗകര്യം കിട്ടി.

കവിത എഴുതുക, തിരുത്തുക, വീണ്ടുമെഴുതുക അധ്യാപകരെ കാണിക്കുക, ഇതായിരുന്നു അദ്ദേഹത്തിന്റെ രീതി. ഒൻപതാം ക്ലാസിലെ പബ്ലിക് പരീക്ഷയ്ക്കെഴുതി ഫലവും പ്രതീക്ഷിച്ചുകഴിയുന്ന കാലത്തു ജി. ചില മംഗളശ്ലോകങ്ങളെഴുതി 'ആത്മപോഷിണി'യ്ക്കയച്ചു. വള്ളത്തോളായിരുന്നു ആ മാസികയുടെ പത്രാധിപർ. ശ്ലോകങ്ങൾ ചില നിർദ്ദേശങ്ങളോടെ പ്രസിദ്ധീകൃതമായി. ഒന്നാം ശ്ലോകത്തെ സംബന്ധിച്ച് ശബ്ദാലങ്കാരം വർജ്ജിക്കാനുള്ള ഉപദേശവും, രണ്ടാമത്തേതിനെപ്പററി പദങ്ങളുടെ തിരഞ്ഞെടുപ്പിലും രചനയിലും ശ്രദ്ധിക്കേണ്ട ചില നിർദ്ദേശങ്ങളും, മൂന്നാമത്തെ പദ്യത്തെപ്പററി അഭിനന്ദനങ്ങളും അടങ്ങിയ കത്താണു ജി. യ്ക്കു ലഭിച്ചത്. 'നിരന്ധ്രനീലം എന്നു തുടങ്ങുന്ന പ്രസിദ്ധ ശ്ലോകമായിരുന്നു ആ മൂന്നാമത്തെ പദ്യം. വള്ളത്തോളിൽനിന്നു ലഭിച്ച ഈ പ്രോത്സാഹനവും അഭിനന്ദനവുമാണ് കവിതാരചനയിൽ ജി. യെ ധൈര്യപ്പെടുത്തിയതും സഹായിച്ചതും. അതിനെ തുടർന്ന് 'സാഹിത്യകൗതുകം' എന്ന പേരിൽ ഏതാനും കവിതകൾ ചേർത്ത് ഒരു സമാഹാരം അദ്ദേഹം പ്രസിദ്ധീകരിച്ചു. 1923-ൽ തിരുവില്വാമല സ്കൂളിൽ ജോലി നോക്കുന്ന കാലമായിരുന്നു അത്.

ജനിച്ചുവളർന്ന നാട്ടിൻപുറത്തെ പച്ചമൈതാനങ്ങളും പവിഴപ്പാടങ്ങളും ഗ്രാമത്തിൽ സ്ഥിതി ചെയ്യുന്ന പ്രാചീനദേവാലയവും ദരിദ്രപരിസരങ്ങളും മലകളും നദികളും മററുമാണ് കവിതാരചനയ്ക്ക് അന്ന് ജി. യെ പ്രചോദിപ്പിച്ചിരുന്നത്. അതുകൊണ്ടാണ് അക്കാലത്തെ കവിതകൾ മിക്കവയും പ്രകൃതിവർണ്ണനകളായി പുറത്തുവന്നത്.

അനന്തരകാലത്തു ടാഗോറിന്റെയും ഉമർഖയ്യാമിന്റെയും മററും കവിതകൾ പഠിക്കുവാനും പ്രശസ്തരായ

ഇംഗ്ലീഷ് വിമർശകന്മാരുടെ കൃതികളുമായി പരിചയം നേടാനും അദ്ദേഹത്തിനു കഴിഞ്ഞു. ടാഗോറിൻെറ കവിതകളാണ് ജി. യുടെ ഭാവനയെയും ആദർശബോധത്തെയും ഏററവും വികസിപ്പിച്ചത്. കവിതയുടെ രചനാസമ്പ്രദായത്തിൽ മാത്രമേ ഉമർ, ഹാഫിസ് തുടങ്ങിയ പേർഷ്യൻ കവികൾ പ്രചോദനം നൽകിയിരുന്നുള്ളു. അതിനിടയിൽ തന്നെ വള്ളത്തോളിൻെറ രചനാരീതിയും ആശാൻെറ ചിന്താസരണിയും ഉള്ളൂരിൻെറ ഉല്ലേഖമാധുര്യവും ജി. യെ വളരെ ആകർഷിച്ചിരുന്നു. ചെറുപ്പം മുതലേ നല്ല [illegible] ശാസ്ത്രകൃതികളും വായിച്ചുപഠിച്ചിരുന്നു. ഭഗവൽഗീത, ഭാരതം, ഉപനിഷത്തുകൾ, ബൈബിൾ, ഖുറാൻ തുടങ്ങിയവ അദ്ദേഹത്തിൻെറ നിത്യപാരായണഗ്രന്ഥങ്ങളായിരുന്നു. ഇതിൻെറയെല്ലാം ഫലമായിട്ടായിരിക്കാം ഇന്നത്തെ നിലയിലായത്.

ശങ്കരക്കുറുപ്പിൻെറ കവിതകളുടെ സാമാന്യസ്വഭാവം പരിശോധിച്ചാൽ മൂന്നു ഘട്ടങ്ങൾ കാണാൻ കഴിയും. ആദ്യഘട്ടത്തിലെ കവിതകൾ പലതും വള്ളത്തോളിൻെറയും ഉള്ളൂരിൻെറയും കവിതകളെ അനുസ്മരിപ്പിക്കുന്നവയാണ്. (സാഹിത്യകൗതുകത്തിലെ 'സ്ത്രീ' രജനിഇത്യാദി പരിശോധിക്കുക) സ്വയം വളർത്തിയെടുത്ത ഒരു പുതിയ സരണിയിൽക്കൂടി അദ്ദേഹം, പിന്നീടു കവിതയെഴുതി. വാക്കുകൾക്കു പകരം പ്രതിരൂപങ്ങൾ (സിംബലുകൾ) അഥവാ പ്രതിച്ഛായ കവിതകളിൽ ഉപയോഗിച്ചു തുടങ്ങി. പരമാത്മാവിനെക്കുറിച്ചുള്ള അന്വേഷണവും ആ വഴിക്കു കിട്ടിയ വെളിച്ചവും നിറഞ്ഞവയാണ്. രണ്ടാമത്തെ ഘട്ടത്തെ സൂചിപ്പിക്കുന്ന അദ്ദേഹത്തിൻെറ കവിതകൾ. ആത്മീയ ചിന്തയിൽനിന്നു മാറി വീണ്ടും ലൗകികചിന്തയിലേക്കു കടന്ന്, മനുഷ്യജീവിതത്തിൻെറ വിവിധ ഭാവങ്ങളെ എടുത്തുകാണിക്കുന്ന ധാരാളം കവിതകൾ അദ്ദേഹം എഴുതി. ഭൗതികശാ

സ്ത്രവിജ്ഞാനത്തിന്റെ വളർച്ചയിൽ മനുഷ്യന് കൈവന്നിട്ടുള്ള നേട്ടങ്ങളും കോട്ടങ്ങളും കുറുപ്പിന്റെകവിതയ്ക്കു വിഷയമായിട്ടുണ്ട്. ഈ പ്രവണതയാണ് മൂന്നാമത്തെ ഘട്ടത്തിലുള്ള അദ്ദേഹത്തിന്റെ കവിതകളിൽ കാണുന്നത്. (ജൈത്രയാത്ര, ജീവനസംഗീതം ഇത്യാദി)

**ജി. യുടെ സിംബോളിസം** അഥവാ പ്രതിരൂപാത്മകത്വം. ജി. തന്റെ കവിതകളിൽ ധാരാളമായി പ്രതിരൂപങ്ങളെ ഉപയോഗിച്ചിട്ടുണ്ട്. ഇതൊരു കാവ്യശൈലിയായി തന്നെ അദ്ദേഹം സ്വീകരിച്ചിരിക്കുന്നതായി കാണാം. ആശയങ്ങൾ പ്രതിഫലിപ്പിക്കാൻ പലപ്പോഴും വാക്കുകളെക്കാൾ ശക്തി പ്രതിരൂപങ്ങൾക്കുള്ളതായി തോന്നുന്നു. ഇത്തരം സന്ദർഭങ്ങളിൽ ശക്തികുറഞ്ഞ വാക്കുകളെ ഉപേക്ഷിച്ച് പ്രതിരൂപങ്ങളെ കവികൾ സ്വീകരിക്കാറുണ്ട്. [കവിതാശക്തിയുടെ ഒരുതരം ഉയർന്ന നിലവാരത്തെയാണ് ഈ രീതി സൂചിപ്പിക്കുന്നത്.] തികഞ്ഞ വാസനയും ലോകപരിചയവും പ്രതിപാദന കൗശലവും ഈ രീതി സമർത്ഥമായി കൈകാര്യം ചെയ്യുന്നതിനാവശ്യമാണ്. ജന്മനാ ലഭിച്ചതും പ്രയത്നംകൊണ്ടു നേടിയതുമായ ഈ കഴിവ് ശങ്കരക്കുറുപ്പിൽ വേണ്ടുവോളമുണ്ടെന്ന് അദ്ദേഹത്തിന്റെ കവിതകൾ വായിച്ചാൽ പെട്ടെന്നുതന്നെ ബോധ്യമാകും. കേവലം ക്ഷുദ്രജീവിയായ ചിലന്തി (എട്ടുകാലി) യിൽകൂടി സാമ്രാജ്യദുർമ്മോഹിയായ ഒരു സ്വേച്ഛാധിപതിയെ അവതരിപ്പിക്കാനും വിവാഹസങ്കൽപത്തിൽകൂടി ജനനമരണതത്വത്തെ ആവിഷ്കരിക്കാനും അദ്ദേഹത്തിനു പ്രയാസമില്ല. അദ്ദേഹത്തിന്റെ പ്രധാന കവിതകൾ വായിച്ചുപഠിച്ചാൽ ഈ വസ്തുത കൂടുതൽ വിശദമാകും.

## പ്രധാന കവിതകൾ

ഒരു പ്രകൃതിഗായകനും പ്രകൃത്യുപാസകനുമായിട്ടാണ് ജി സാഹിത്യക്ഷേത്രത്തിലേയ്ക്കു കടന്നുവരുന്നത്. ചുററുപാടും കണ്ട നീലാകാശം, കാർമേഘം, മഴവില്ല്, ഉഷസ്സ്, സന്ധ്യ, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, നീലനിശീഥികൾ, മലകൾ, പുഴകൾ, പുഷ്പങ്ങൾ, നെല്ലുവിളഞ്ഞുനിൽക്കുന്ന പാടങ്ങൾ മുതലായവ കവിയിൽ അത്ഭുതവും ആനന്ദവും ഉളവാക്കി. ഈ ദൃശ്യങ്ങളുടെയെല്ലാം കാരണമായിനിൽക്കുന്ന ശക്തിയോട് അതിരററ ആദരവും അദ്ദേഹത്തിൽ അങ്കുരിച്ചു. മഹത്തായ ഈ അനുഭവങ്ങൾ മററുള്ളവർക്കു പകർന്നുകൊടുക്കുവാനും അദ്ദേഹം ശ്രമിച്ചു. അതിൻെറ ഫലമാണ് അദ്ദേഹത്തിൻെറ പ്രകൃതിഗാനങ്ങൾ. സാഹിത്യകൗതുകം ഒന്നാംഭാഗത്തിൽ ചേർത്തിരിക്കുന്ന ആദ്യത്തെ പദ്യം നോക്കുക:

നിരഭ്രനീലജലദപ്പലകപ്പുറത്തു
വാരഞ്ചിടുന്ന വളർവില്ലു വരച്ചുമാച്ചും
നേരററ കൈവളകളാൽ ചില മിന്നൽ ചേർത്തും
പാരം ലസിക്കുമമലപ്രകൃതിക്കു കൂപ്പാം !

ഇവിടെ, തുടുത്ത കാർമേഘം പ്രകൃതിദേവിയുടെ നീലിച്ച ചിത്രപ്പലകയാണ്. അതിൽ ദേവി മനോഹരമായ മഴവില്ലു വരയ്ക്കുന്നു. ഭംഗി പോരായ്കയാൽ തുടച്ചു വീണ്ടും വരയ്ക്കുന്നു. അപ്പോൾ ആ കൈവളകൾ മിന്നിത്തിളങ്ങുന്നു. ദേവിയുടെ വളകളുടെ തിളക്കമാണു മിന്നൽ. ഇങ്ങനെ ശോഭിക്കുന്ന പവിത്രമലപ്രകൃതിയെയാണു കവി ആദ്യമായി വന്ദിക്കുന്നത്.

നക്ഷത്രങ്ങൾ പ്രകാശിക്കുന്ന, ഇരുളാർന്നു ഒരു രാത്രിയെ 'രജനീരൂപം' എന്ന കവിതയിൽ അദ്ദേഹം ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:

"ഹേമപ്രദീപനിരനിർഭരമുജ്ജ്വലിക്കും
പൂമച്ചിലിങ്ങനെ തമസ്സു തഴയ്ക്കുമാറ്
ആ മഞ്ജുകുന്തളമഴിച്ചു രസിച്ചു ചിക്കി-
ക്കാമം ലസിക്കുമഖിലേശ്വരിയാശ്രയം മേ!"

രാത്രി അഖിലേശ്വരിയാണ്; അവളുടെ മനോഹരമായ കുന്തളമാണ് ഇരുട്ട്; നക്ഷത്രങ്ങൾ കത്തിജ്ജ്വലിക്കുന്ന സ്വർണ്ണവിളക്കും. പൂമച്ച് ആകാശവും. ഇരുൾ നിറഞ്ഞു വരുന്നത് തലമുടിചിക്കലും. ആകെക്കൂടി സ്വർണ്ണവിളക്കു നിരനിരയായി കത്തിജ്ജ്വലിക്കുന്ന മേടയിൽ ഇരുന്ന് മനോഹരമായ കുന്തളം ചിക്കിരസിക്കുന്ന ഒരു സുന്ദരിയുടെ പ്രതീതി ജനിപ്പിക്കുന്നു, രാത്രിയിൽ. അങ്ങനെയുള്ള രജനിയെ അഖിലേശ്വരിയായി കരുതി ആശ്രയം തേടുകയാണു കവി.

വിളഞ്ഞുകിടക്കുന്ന പാടം കണ്ടിട്ടു കവിയ്ക്കുണ്ടായ ഭാവം എന്തായിരുന്നു എന്നു നോക്കുക:-

നടമാടിടുമാഴിയങ്കതൻകാ-
ലലരിൽക്കോലുമലക്തകം പകർന്നോ-
ഇളമുടിവിരിച്ചിരുന്നപച്ച-
ച്ചകലാസിൻ മുകളാശുരമ്യമായി-
തരുണൻ തപനൻകരങ്ങളാലേ
തഴുകും ശാലിതഴച്ചരാഗമോടേ
തനിയേ തലതെല്ലുതാഴ്ത്തിനിൽക്കും
നിലകണ്ണും കരളും കവർന്നിടുന്നു.

പച്ചപിടിച്ചു കിടന്ന പാടങ്ങൾ നെല്ലു വിളഞ്ഞ് പൊന്നിന്റെ നിറം പൂണ്ടിരിക്കുന്നു. അതു കണ്ടാൽ, ലക്ഷ്മീദേവി

നൃത്തം ചെയ്യുമ്പോഠം ആ പാദാരവിന്ദങ്ങളിലെ മയിലാഞ്ചി
ച്ചാറു പുരണ്ടിട്ടാണോ ഭൂമിദേവി വിരിച്ചിരുന്ന പച്ച [illegible]
പുതപ്പ് ചുവപ്പുനിറമായി ശോഭിക്കുന്നത്, എന്നു
തോന്നും. യുവാവായ സൂര്യൻ കൈകളെക്കൊണ്ടു തലോടു
ന്നു. അപ്പോഠം അനുരാഗവായ്പോടെ നെല്ല് ഒരു യുവതി
യെപ്പോലെ തല അൽപം കുനിച്ചുനിൽക്കുന്നു. ഈ നില
കണ്ണും കരളും കവരുന്നു. പ്രകൃതിവിലാസങ്ങളിലെല്ലാം
ജീവചൈതന്യത്തിന്റെ സ്ഫുരണം കണ്ടെത്തുന്നു, കവി.
നെല്ലിന്റെ പരാർത്ഥപരതയെ വിളിച്ചു പറയുകയും മനു
ഷ്യന്റെ സ്വാർത്ഥപരതയ്ക്ക് ഇങ്ങനെ ഒരു താക്കീതു
നൽകുകയും ചെയ്തിരിക്കുന്നു:

തലപോലുമഹോ പരാർത്ഥമായി-
ട്ടുലവാക്കാൻ മടിയാത്ത സാധുനെല്ലേ,
തവ ചേവടിയിൽ കുനിഞ്ഞിടട്ടേ
പടുവാം സ്വാർത്ഥ പരായണൻ മനുഷ്യൻ.

[ഈ പദ്യത്തിൽക്കൂടി കവി തന്റെ നിസ്വാർത്ഥതയും
സേവനസന്നദ്ധതയും പ്രകടിപ്പിച്ചിരിക്കുന്നു.] ഇതുപോ
ലെ മനോഹരകവിതകഠം സാഹിത്യകൗതുകത്തിന് ധാരാള
മുണ്ട്. മനോരഞ്ജകങ്ങളായ ശബ്ദാലങ്കാരങ്ങളും അർത്ഥാ
ലങ്കാരങ്ങളും മേൽ പറഞ്ഞ പദ്യങ്ങളിൽ തെളിഞ്ഞുകാണാം.

<u>സൂര്യകാന്തി.</u> പ്രതിരൂപാത്മകമായ ഒരു പ്രേമഗാനമാണ്.
ഇതിൽ സൂര്യനെ സ്നേഹസമ്പന്നനായ ഒരു യുവാവായും
സൂര്യകാന്തിയെ പ്രേമവിവശയായ ഒരു യുവതിയായും
കൽപിച്ചിരിക്കുന്നു. സൂര്യകിരണം ഏൽക്കുമ്പോഠം സൂര്യ
കാന്തിപ്പൂ വികസിക്കുകയും ആ കിരണങ്ങഠം മങ്ങുമ്പോഠം
പൂ വാടിവീഴുകയും ചെയ്യുന്നു. പ്രകൃതിയിൽ കാണുന്ന
ഈ പരമാർത്ഥമാണ് ഈ കവിതയുടെ ആടിസ്ഥാനം.

നമ്രമായി നിൽക്കുന്ന സൂര്യകാന്തിയുടെ മുഖം പൊക്കി സുന്ദരനായ ആ ദിവാകരൻ ചോദിക്കുകയാണ്

ആരുനീയനുജത്തി
നിർന്നിമേഷമായെന്തെൻ
തേരുപോകവേ നേരേ
നോക്കിനിൽക്കുന്നു ദൂരെ ?
വല്ലതും പറയുവാ–
നാഗ്രഹിക്കുന്നുണ്ടാവാ–
മില്ലയോ ? തെററാണൂഹ–
മെങ്കിൽ ഞാൻ ചോദിച്ചീല!"

അപ്പോൾ അവൾക്ക് ഉത്തരമൊന്നും തോന്നിയില്ല. കാരണം, എല്ലാവരാലും പൂജിതനായ സൂര്യനെവിടെ ? യാതൊരു ഗന്ധവുമില്ലാത്ത താനെവിടെ ? എന്നു തന്നെയല്ല,

ആര്യമാവിനെസ്നേഹിക്കുന്നധികാരത്തിന്നു
സൂര്യകാന്തിയെന്നൊന്നോ പുച്ഛരിപ്പതാണീലോകം.

പക്ഷേ, 'പൊന്നിൻ വീശുന്ന
വാളിനാൽ ചൂളിപ്പോകാ
പരമകോടിയിൽ ചെന്ന
പാവനദിവ്യസ്നേഹം'

എന്നവൾക്ക് ഉറപ്പുണ്ട്. അതുകൊണ്ട് യാതൊരു കൂസലും കൂടാതെ ആ മുഖത്തേയ്ക്കുതന്നെ അവൾ നോക്കിനിന്നു. അദ്ദേഹത്തിന് എന്താണാവോ തോന്നിയത്? ഭാവപാരവശ്യത്തെ മറയ്ക്കുന്നതിനു ചിരിക്കാൻ കഴിവത്ര ശ്രമിച്ചെങ്കിലും അതു ചിരിയായില്ല. ആനന്ദാശ്രു മഞ്ഞുതുള്ളിയാണെന്നു

കരുതി. ഇളവെയിലിൽ കാററിൽ തെന്നി മാഞ്ഞുപോകു മെന്നും അവൾ കരുതി. വാസ്തവത്തിൽ അവളുടെ ശരീരം വിറച്ചു. അതു കുളിർകാററിനാലാണ്, ലജ്ജാചാപല്യം കൊണ്ടല്ലെന്നും അവൾ നടിച്ചു. ക്ഷുദ്രമായ ഈ പൂവിന്റെ പ്രേമം നിന്ദനീയമോ നഗണ്യമോ ആയി കരുതിയാലോ. അതാണു ധൈര്യക്കുറവ്. അതിനാൽ അവൾ പറയുന്നു:

മൗനകപ്രേമം നിത്യ
    മൂകമായിരിക്കട്ടെ,
കോമളനവിടുന്ന തൂഹിച്ചാലൂഹിക്കട്ടെ,
    സ്നേഹത്തിൽ നിന്നില്ലല്ലോ
മറെറാന്നും ലഭിച്ചീടാൻ
    സ്നേഹത്തിൻ ഫലം സ്നേഹം
ജ്ഞാനത്തിൻ ഫലം ജ്ഞാനം
    സ്നേഹമേപരം സൗഖ്യം,
സ്നേഹഭംഗമേ ദുഃഖം,
    സ്നേഹമേദിക്കാലാതി–
വർത്തിയായ് ജ്വലിച്ചാവൂ!

ആ മൗനപ്രകാശത്തിന്റെ ചുംബനം ലഭിച്ചല്ലോ. ആ ചൂടിൽ ദേഹം ദഹിച്ചാലും തരക്കേടില്ല. പക്ഷേ അവളുടെ മനോഗതം അദ്ദേഹം അറിയുകതന്നെ ചെയ്തു. അതുകൊണ്ടാണ് വിരഹാർത്തനായി അദ്ദേഹം പോയത്. കാററടിച്ചു ടർന്നുവീണ നിന്റെ ദേഹം കണ്ടിട്ട് ക്ഷണനേരം നിന്നനിലയിൽതന്നെ നിന്ന് നീല ഉറുമാലുകൊണ്ടു മുഖം തുടച്ച് പ്രണയപരവശനായ നാഥൻ ഇങ്ങനെ വിഷാദിച്ചിരിക്കാം:

“ആ വിശുദ്ധമാംമുഗ്ദ്ധ–
    പുഷ്പം [illegible] ഞെട്ടിയില്ലെങ്കിൽ !
ഞങ്ങളും പരസ്പരം
    സ്നേഹിക്കാതിരുന്നെങ്കിൽ ! ”

മാകുന്ന തോഴിയുടെ മുല്ലമാല അണിയിക്കലും ജരയെ നെററിയിലെ വരക്കുറി ചേർക്കലുമായി സങ്കൽപ്പിച്ചിരിക്കുന്നു. അനന്തരം മരണത്തിൻെറ ഭീകരതയെപ്പററി വർണ്ണിക്കുന്നു.

ഹാ, വിറച്ചുപോം ലോകം
നാമമാത്രത്താൽ ഞാനാ-

ജീവിതേശനെപ്പററി
കേട്ടിരിക്കുന്നു പണ്ടേ

ഭുവിലദ്ദേഹം നീട്ടും
കൈതട്ടി നീക്കാനില്ല

ജീവിതം തദിച്ഛയ്ക്കു
തലചായ്ക്കാനേ പററൂ.

എന്നാൽ കാമത്തിന്നു യാതൊരലംഭാവവുമില്ല. മരണത്തിൻെറ സന്ദേശത്തെ രാവും പകലുമാകുന്ന പ്രാവുകൾ പാടിക്കൊണ്ട് സഞ്ചരിക്കുകയാണ്. മനുഷ്യൻ ഇവയെ ബന്ധിക്കാനും ആഗ്രഹിക്കുന്നു. പലരേയും പാണിഗ്രഹണം ചെയ്ത ആ വരൻ ഇപ്പോഴും പല മന്ദിരത്തിലും വിവാഹാലോചനയുമായി നടക്കുന്നുണ്ട്. ഭർത്തൃഗൃഹത്തിലേയ്ക്കുള്ള യാത്രയാകലും ബന്ധുജനങ്ങളുടെ അശ്രുവും ഇടയ്ക്കിടെ ഉണ്ടാകാറുണ്ട്. അവിടുത്തെ അന്തഃപുരം സ്വർഗ്ഗമോ നരകമോ എന്ന് ആർക്കും നിശ്ചയമില്ല. കാരണം, അവിടെ ചെല്ലുന്ന ആരെയും ഉഗ്രശാസനനായ ആ പതി തിരിച്ചുവിടാറില്ല. വരൻ സമാഗമിച്ചു കഴിഞ്ഞാൽ ഒട്ടും താമസിക്കാൻ പററുകയില്ല. പെട്ടെന്നു കഴിയും, യാത്ര. ജീവിതം ആ കൈയിൽ സമർപ്പിച്ചേ പററൂ. ആ പോക്കിൽ, സ്നേഹത്തോടുകൂടി നെടുവീർപ്പിടുന്ന ജന്മഗൃഹത്തിനോടു യാത്ര പറയുവാൻ ശബ്ദം പോലും പൊങ്ങുകയില്ല. എങ്കിലും,

"ഇന്നു നിൻ സൗന്ദര്യത്തെ –
പൂർണ്ണമായ് ഞാൻ കാണുന്നി–
തിന്നുനിൻ പ്രേമംമൂലം
മന്മനം പിളരുന്നു." കാരണം,
"വിരഹത്തിലല്ലാതെ
ലാവണ്യം സമഗ്രമായ്
നിഃസ്വാദ്യമായിട്ടു കാണുവാൻ കഴിവില്ല."

പക്ഷെ, സൂക്ഷിക്കണം അബദ്ധം പറയരുത്.

"പ്രേമത്തിൻ തിളക്കം ക–
ണ്ടതുചെന്നെടുക്കായ്‌വിൻ–
ഭീമമാം ഖഡ്ഗത്തേക്കാൾ
മൂർച്ചയേറിതത്രേ."

എന്നു കവി നമ്മെ അറിയിക്കുന്നു.

**ഇന്നു ഞാൻ, നാളെ നീ:** നക്ഷത്രങ്ങൾ വെട്ടിത്തിളങ്ങുന്നതു കണ്ടപ്പോൾ കവിക്കുണ്ടായ അനുഭവമാണ് ഈ കവിതയിൽ ആവിഷ്കരിച്ചിരിക്കുന്നത്. ആകാശത്തെ നക്ഷത്രങ്ങളാകുന്ന രത്നം പതിച്ച ശവപ്പെട്ടിയായും പകലിനെ ശവമായും അന്തിയെ പകലിന്റെ പുത്രിയായും കവി സങ്കല്പിച്ചിരിക്കുന്നു. അതാണ്,

'ഇന്നു ഞാൻ, നാളെ നീ, ഇന്നു ഞാൻ നാളെ നീ
ഇന്നും പ്രതിധ്വനിക്കുന്നിതെന്നോർമ്മയിൽ.
പാതവക്കത്തെ മരത്തിൻകരിനിഴൽ
പ്രേതംകണക്കെ ക്ഷണത്താൽ വളരവേ,
ആസന്നമൃത്യുവാം നിശ്ചേഷ്ടമാരുതൻ
ശ്വാസമിടയ്ക്കിടയ്ക്കാഞ്ഞു വലിക്കവേ,
താരകരത്നഖചിതമാം പട്ടിനാൽ
പാരമലങ്കൃതമായ വിൺപെട്ടിയിൽ

ചന്ദ്രാപകലിൻശവം വച്ചെട്ടുപ്പതി-
നാത്ത മൗനം നാലുദിക്കുകൾ നിൽക്കവേ,
തൻപ്രിയനാവിൻശവപ്പെട്ടിമേൽ ചുംബിച്ചു
കമ്പിതഗാത്രിയായന്തിമൂർച്ഛിക്കവേ,
ജീവിതംപോലെ രണ്ടറ്റവും കാണാത്താ-
രാവഴിയിങ്കൽ തനിച്ചുഞാൻ നിന്നുപോയ്.

അപ്പോൾ ചുറ്റുപാടും ശോകമൂകമാണ്.

പക്ഷികൾ പാടിയി,ല്ലാടിയില്ലാലില,-
യിക്ഷിതിതന്നെ മരവിച്ചപോലെയായ്.

അടുത്തുള്ള പള്ളിയിൽനിന്നും 'ണാം' 'ണാം' എന്ന് ദീനദീനമായി മണിയുടെ ശബ്ദംകേട്ടു. രണ്ടായിരത്തോളം വർഷങ്ങൾ മുമ്പുനടന്ന ആ മഹാത്യാഗത്തെ മൂകമാണെങ്കിലും ഉറക്കെ വർണ്ണിക്കുന്ന ഏകമുഖമായ കുരിശിനെ മുത്തുവാൻ മാലാഖമാരോ എന്നു തോന്നുമാറ് വെള്ളിമേഘശകലങ്ങൾ വരുന്നു. പാപത്തെ കഴുകിക്കളഞ്ഞ് സ്വർഗ്ഗത്തിലേക്കു വഴികാണിക്കുന്ന കുരിശിനു വിജയം നേരുന്നു. അപ്പോൾ ആ വഴിക്ക് ഒരു ശവമടക്കംചെയ്യാൻ പെട്ടിപോയി. അതു ഒരു ദരിദ്രന്റേതുതന്നെയാണ്. കാരണം,

ഇല്ല പെരുമ്പറ, ശുദ്ധയാം വിശ്വസ്ത-
വല്ലഭന്നുടെ നെഞ്ചിടിപ്പെന്നിയെ!
ഇല്ല പൂവർഷം, വിഷാദാകിടന്നല-
തല്ലുന്ന പൈതലിൻ കണ്ണുനീരെന്നിയെ!

പെട്ടിമേൽ കുറിച്ചിരുന്ന അക്ഷരം മറിയയുടെ കണ്ണിൽ പെട്ടു:

'ഇന്നു ഞാൻ നാളെ നീ' അതുകണ്ടപ്പോൾ അദ്ദേഹം ഒന്നു ഞെട്ടിപ്പോയി. എന്താണു കാരണം? ഇന്നല്ലെങ്കിൽ

നാളെ; എന്നായാലും ജീവികൾക്കെല്ലാം മരണം നിശ്ചയമാണെന്നുള്ള സത്യമാണു കവിയെ ആ നക്ഷത്രം ഓർമ്മിപ്പിച്ചത്. ആ നഭസ്സിൽ മിന്നുന്ന നക്ഷത്രങ്ങളിൽ ഇപ്പോഴും കാണാം: മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ മരണതത്ത്വത്തെ വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുകയാണ്.

**നിമിഷം**

ജീവിതം ഒരു പൂവാണ്, നിമിഷം ആ പൂവിലെ തേൻ നുകർന്നു നടക്കുന്ന ചിത്രശലഭവും. അതിവേഗത്തിലുള്ള അതിന്റെ ചിറകടിയിലാണ് ഈ ലോകം ഉണ്ടാകുന്നതും വളരുന്നതും നശിക്കുന്നതുമെല്ലാം. അത് ചിറകടിച്ചു പാറിയില്ലെങ്കിൽ ജീവിതത്തുടിപ്പുകൾ തന്നെ ഉണ്ടാവില്ല. അതു ചിറകടിച്ചു പാറുമ്പോൾ ബ്രഹ്മാണ്ഡംപോലും അതിവേഗത്തിൽ നീങ്ങുന്നു. ജന്തുക്കളുടെ ഹൃദയത്തിൽ ആ ചിറകടി ഒരേ വിധത്തിൽ പ്രതിധ്വനിക്കുന്നു. ജനനമരണങ്ങളാകുന്ന വഴിയിലൂടെ നീങ്ങിക്കൊണ്ടിരിക്കുന്ന ജീവിത ഘോഷയാത്രയിലെ പെരുമ്പറയാണത്. അതു മുഴങ്ങുമ്പോൾ,

മാനവശക്തിതൻ ഗർവ്വത്തിൻ സാമ്രാജ്യം
മാറാലപോലെ വിറച്ചിടുന്നു.

ജീവിതത്തിന്റെ ഈ പഴമ്പൂക്കൾ കൊഴിയുന്നതുകൊണ്ട് യാതൊരു തരക്കേടുമില്ല. കാരണം,

നൂറുനൂറായിരമല്ല പരിണാമ-
നൂതനഭംഗികൾ മൊട്ടിടുന്നു.
അംബരമധ്യം തിളക്കുന്നൊരാദിത്യ
ബിംബവും കെട്ടുപോമെങ്കിലാട്ടെ;
അക്കരിയൂതിപ്പിടിപ്പിച്ചു മറ്റൊരു
തീക്കട്ടയുണ്ടാക്കും സർഗ്ഗശക്തി!

ചൂടും വെളിച്ചവും പിന്നെയും പിന്നെയും
നേടിവിടർന്നിടും ജീവിതങ്ങൾ.

ജനിക്കുക വളരുക നശിക്കുക എന്നിങ്ങനെയുള്ള പ്രക്രിയ അവസാനിക്കാതെ തുടരുകയാണ്, ഓരോ നിമിഷവും. പ്രപഞ്ചത്തിന്റെ ഈ സ്വഭാവത്തിന് അൽപമെങ്കിലും ഭംഗം വരുത്താൻ ഒരു ശക്തിക്കും സാധ്യമല്ല. ഈ വസ്തുതകളാണ് 'നിമിഷം' എന്ന കവിതയിൽ സുന്ദരമായി ആവിഷ്കരിച്ചിരിക്കുന്നത്. ചില വരികൾ നോക്കുക:-

"എത്രമേൽ ക്ഷുദ്രമല്ലോരോ നിമിഷമാ-
പ്പത്രമടിച്ചതു പാറീലെങ്കിൽ
എണ്ണിയാലെത്താത്ത ജീവിതസ്പന്ദങ്ങൾ
മണ്ണിലും വിണ്ണിലുമുണ്ടാകുമോ ?
കുട്ടിയെക്കാണാനുഴറുന്നൊരമ്മതൻ
മട്ടിലുഴറുന്ന കർമ്മമെല്ലാം
തന്നുടെ തന്നുടെയായ ഫലങ്ങളെ
ച്ചെന്നുകണ്ടൊന്നു മുകർന്നീടുമോ ?"

ഒരേ തീയ്.

നായരെന്നോ, ഈഴവനെന്നോ, മുസൽമാനെന്നോ ധനികനെന്നോ ദരിദ്രനെന്നോ ഉള്ള വ്യത്യാസം കൂടാതെ എല്ലാ മനുഷ്യരിലും ഒരേ ഈശ്വരന്റെ ചൈതന്യമാണ്. ജാതിഭേദങ്ങൾ, മതഭിന്നതകൾ മുതലായി മനുഷ്യരെ തമ്മിൽ കലഹിപ്പിക്കുന്ന പ്രവണതകൾ അജ്ഞാനം നിമിത്തമുണ്ടാകുന്ന ക്ഷുദ്രവാസനകളാണ്. മനുഷ്യനെ നശിപ്പിക്കുന്ന ദുരഭിമാനങ്ങൾ വെടിഞ്ഞ് തത്വബോധം ഉണ്ടായെങ്കിലേ ജീവിതം സമ്പന്നവും ഫലപ്രദവും ആവൂ എന്ന് കവിതയിൽ സമർത്ഥിച്ചിരിക്കുന്നു. ഈ തത്വം സ്പഷ്ടമാ

ക്കുവാൻ കവി; ഭാരതത്തിലെ ദരിദ്രരും നിരക്ഷരരുമായവരു ടെ പ്രതിരൂപമാണ് ബീഡി, ഇംഗ്ലീഷ് പഠിച്ച് മോടി യിൽ വേഷമണിഞ്ഞ് മാന്യത ഭാവിക്കുന്നവരുടെ പ്രതിരൂപ മാണ് സിഗററ്റ്, ഇവ രണ്ടും കത്തിക്കാൻ ഉപയോഗിക്കുന്ന ഒരേ തീയ് ഈശ്വരന്റെ പ്രതിരൂപമാണ്. കടക്കാരൻ തൊ ഴിലാളിയുടെ പ്രതിരൂപവും അയാൾ വലിച്ചുവിടുന്ന പുക മിഥ്യാഭിമാനങ്ങളുമാണ്.

"കേവലമൊരു ചൈതന്യത്തിനാൽ
ജന്മത്തിന്മേൽ
ജീവബിന്ദുവെപിടിപ്പിച്ച നാം
ജഗത്തിങ്കൽ
എന്തിനു ദുരഭിമാനങ്ങളാലി-
രുട്ടിൽപ്പെ-
ട്ടുന്തിയും കലഹിച്ചും
ജീവിതം കെടുത്തുന്നു.

**അലക്കുകാരി**

അഴുക്കുപുരണ്ട വസ്ത്രങ്ങളുടെ ഭാണ്ഡവുമായി തോട്ടുവക്കത്തുകുടിപ്പോയ വെളുത്തേടത്തിയെ കണ്ടിട്ട് കവി പറയുന്നു:

എത്രചാരിത്രക്കണ്ണീരെത്ര പാപത്തിൻ
ഭോഗ-
മാത്രമാകെട്ടിന്നുള്ളി-
ലൊളിച്ചുകിടക്കുന്നു!
എത്ര ദുർവൃത്തത്തിന്റെ-
ദുർഗന്ധമതിൽക്കാണി-
ല്ലെത്രജീവിത തീവ്ര-
വ്രണത്തിൻ കറയുണ്ടു!

അവയിൽ മണ്ണിനും വെള്ളത്തിനും വായുവിനും കൊടുത്ത് ഗ്രാമത്തിനു വെൺമയെ നേടിക്കൊടുക്കുന്ന ആ സഹോദരിയുടെ സേവനത്തെ കവി അഭിനന്ദിക്കുന്നു. ആ ചിത്രം മാഞ്ഞപ്പോൾ മറെറാരു ചിത്രം കവിയുടെ മനസ്സിൽവന്നു.

ചോരയാൽ, വേർപ്പാൽ,. തോരാ-
　　ക്കണ്ണീരാൽ നനഞ്ഞതാമോ
നാരകന്നാതി-
　　ജീർണ്ണമാം സംസ്കാരങ്ങൾ,

ജാതിമാൽസരത്തിന്റെ അടയാളങ്ങൾ ചുവന്ന ചരടിൽ കോർത്തിട്ടുള്ള,

മലിനപരിഷ്കാര-
　　ഭാണ്ഡത്തിൽക്കൊള്ളിച്ചങ്ങി-
വലിഞ്ഞുവലിഞ്ഞു പോം
　　കാലമെൻമുൻപേനിന്നു.

കീറിനാറിയതെല്ലാം
　　കളഞ്ഞോ വെളുപ്പിച്ചോ;
മാറിയോ സംസ്കാരങ്ങ-
　　ളലക്കിശ്ശുചിയാക്കും
പകലും രാവും തുണി-
　　ക്കെട്ടുകളലക്കിക്കൊണ്ടു
പതിവായ്പ്പോകാറുള്ളാ-
　　പ്പഴയ വെളുത്തേടൻ!

അതായിരുന്നു ആ ചിത്രം. ആ പഴയ വെളുത്തേടൻ ആരാണ്. കാലംതന്നെ. കാലമാകുന്ന രജകന്റെ ഭാണ്ഡക്കെട്ടിൽ ചോരയുടെയും, വേർപ്പിന്റെയും, തോരാക്കണ്ണീരിന്റെയും ജീർണ്ണിച്ച സംസ്കാരങ്ങൾ വളരെയുണ്ട്. കാലം മനു

ഷ്യന്റെ ചരിത്രത്തിനു സാക്ഷിയാണല്ലോ. അതിന്റെ ഗതിയിൽ മാനവസംസ്കാരത്തിന് എന്തെല്ലാം മാററങ്ങൾ വന്നിട്ടുണ്ട്. സംസ്കാരത്തെ ശുചിയാക്കുന്നതും കാലംതന്നെ. ഇതാണീകവിതയിൽ അടങ്ങിയിരിക്കുന്ന ആശയം.

**പെരുന്തച്ചൻ**

ആഖ്യാനപരമായ ഒരു കാവ്യമാണിത്. ശോകമാണിതിൽ മുന്നിട്ടുനിൽക്കുന്ന ഭാവം. പെരുന്തച്ചന്റെ ദയനീയമായ സ്ഥിതി ഇങ്ങനെ അവതരിപ്പിച്ചിരിക്കുന്നു:

ഇത്തിരിക്കൊരുസുഖം
　　തോന്നുന്നുണ്ടെനിക്കിന്നെൻ-
പൊത്തിലെത്ര നാളായ് ഞാൻ
　　ചുരുണ്ടുകിടക്കുന്നു.
വാതമെൻ ഞരമ്പിലെ
　　മജ്ജയൊക്കെയും കാർന്നു
പ്രേതമായ്ത്തീർന്നു; ഞാനൊന്നാകിലും
　　ശ്വാസിക്കുന്നു.

മാവും പ്ളാവും ഉളികൊണ്ടു കട്ടപ്പൊന്നാക്കിയിരുന്നു, അയാൾ. പക്ഷെ ഇപ്പോൾ ഒന്നും വയ്യ. ആ തടി വിറങ്ങലിച്ചുപോയി. അയാളുടെ ഭാര്യ,

കരിവെററിലത്തുണ്ടും
　　കൊട്ടടയ്ക്കായും നൂറിൻ
തരിയും പുകയിലഞെട്ടിലും
　　തപ്പിത്തപ്പി
—വെടിവയ്ക്കിലും കൂടി കേൾക്കില്ലാ
　　കൂനിക്കൂടി—
പ്പടിമേലിരിക്കുന്നു, 'നാനി'യും
　　വയർചുങ്ങി.

അപ്പോൾ ഉദാസീനമട്ടിൽ പുറത്തേയ്ക്ക് അയാളൊന്നു കണ്ണോടിച്ചു. എന്നിട്ട്,

"പൊങ്ങുവാൻ കഴിഞ്ഞെങ്കിൽ
നിരങ്ങാം; കിഴവനെ-
ത്താങ്ങുമായിരുന്നാകെ...." ഇത്രയും
ചിന്തിച്ചപ്പോഴേയ്ക്കും ഒരു നെടുവീർപ്പ
വിതുമ്പീപെരുന്തച്ചൻ.'

തന്റെ കണ്ണീരിന്റെ ആ കഥ മറക്കുവാനായി അയാൾ നെ റ്റിയിലൊന്നു തലോടി. പക്ഷെ, ഫലിച്ചില്ല. മകന്റെ കീർത്തിയിൽ അയാൾ അഭിമാനിച്ചു. എങ്കിലും ഹൃദയത്തി ന്റെ അടിത്തട്ടിൽ അസൂയ ഒഴിഞ്ഞുകിടന്നിരുന്നു. അതു മറച്ചുവച്ചിരുന്നു ആ മനുഷ്യൻ:

എൻകരം തോററാലെന്റെമകൻ
ജയിക്കുമ്പോൾ
എൻ കണ്ണിലുണ്ണിക്കേലും
പുകളെൻപുകളല്ലേ ?
കൊച്ചനെ സ്തുതിക്കുമ്പോ-
ളെന്മുഖാ മങ്ങിപ്പോലും
തച്ചനായാലും ഞാനൊ-
രച്ഛനല്ലാതായ്പ്പോമോ ?

അങ്ങനെ കഴിയവേ അയാൾ അടുത്തുള്ള പാലത്തിന്റെ കീഴെ ഒരു പ്രതിമ പണിഞ്ഞുവച്ചു; വിനോദത്തിനായി. പാലത്തിൽ കയറിവരുന്നവരുടെ മുഖത്ത് ആ പാവ തുപ്പു ന്നു. അതൊരു വിചിത്രമായിത്തീർന്നു മകൻ ഒട്ടും അമാ ന്തിച്ചില്ല. മററൊരു പ്രതിമയെ നിർമ്മിച്ച് പാലത്തിന്റെ മറേറ അറേറത്തും ഘടിപ്പിച്ചു. അച്ഛന്റെ പാവ വാ തുറ ന്നു തുപ്പാൻ തുടങ്ങുമ്പോൾ മകന്റെ പാവ അതിന്റെ

ച്ചെകിട്ടു നോക്കി അടിക്കും. ഇത് അച്ഛനൊരു അടിയായി ത്തോന്നി. ഈ സംഭവത്തിനുശേഷം ആ അച്ഛനും മകനും തമ്മിൽ സംസാരിക്കാതെയായി. മകൻ വീടുവിട്ടു പോയി. ആയിടക്കാണ് 'മകനുമായി ആലോചിച്ച്' ഗോപുരം പണിയാൻ ജന്മിയുടെ കല്പന ലഭിച്ചത്. പെരുന്തച്ചന് അതു തീരെ രസിച്ചില്ല. എങ്കിലും തള്ളാനൊക്കുമോ? ജന്മിയുടെ കൽപനയല്ലേ? അയാൾ മകനെയും കൂട്ടിക്കൊണ്ടു പണിയാരംഭിച്ചു മോന്തായം കേററാനുള്ള ഘട്ടമായി. വിചിത്രശിൽപങ്ങളും കൊത്തിവെക്കേണ്ടതുണ്ട്. അപ്പോൾ,

"ഞാനതു നോക്കിക്കോളാം -
മച്ചൻ മോന്തായം കേററിക്കോളൂ"

അയാൾക്കത് ഒട്ടും രസമായില്ല.

"-മോനനുവദിക്കണോ
മോന്തായം മോളിൽകേററാൻ."

എന്നാണയാൾക്കു തോന്നിയത്. എങ്കിലും അയാൾ അതനുസരിച്ചു. അച്ഛൻ മോന്തായത്തിന് ആണിചീവുകയാണ്. ആ സമയത്ത്,

ഉതർന്നുകൈയ്യറിയാതെ-
യറിയാതെയാണുളി
നേർന്നുഞാൻ മകന്റെമേ-
ലതുപോയി വീഴല്ലെ-

മകൻ ലക്ഷ്മീദേവിയുടെ കളിത്താമര കൊത്തിക്കൊണ്ടിരിക്കുകയായിരുന്നു. കഷ്ടം! വൃദ്ധന്റെ പ്രാർത്ഥന ഫലിച്ചില്ല.

"കണ്ണിമച്ചുഞാൻ മിഴി-
ക്കുമ്പഴേക്കയ്യോ! കണ്ടു-
മണ്ണിലക്കഴുത്തറ്റൊരെൻമകൻ
പിടയുന്നു.

ഈ ദാരുണകഥയോർത്തു വിതുമ്പുമ്പോൾ,

"പൊടിയോ മറേറാ വീണോ
കണ്ണിലിന്നെന്താവെള്ളം
പൊടിയാൻ ചൂൽകാണിച്ചി-
ട്ടേറെനാളായീമച്ചിൽ"

എന്നു പറഞ്ഞുകൊണ്ട്,

"മുറുക്കാൻ ചതക്കല്ലിൽ
വച്ചിടിക്കുമ്പോൾ 'നാനി
മുറിച്ചുപെരുന്തച്ചൻ
തന്റെയാമനോരാജ്യം."

മകനായാൽപ്പോലും തന്നെക്കാൾ ഉയരുമ്പോൾ അസൂയതോന്നുക മനുഷ്യന്റെ ഒരു സ്വഭാവമാണെന്നു കവി ഇവിടെ സ്പഷ്ടമാക്കുന്നു.

**ഓടക്കുഴൽ**

പ്രകൃതിയിൽ കാണുന്ന എല്ലാവസ്തുക്കളിലും ഈശ്വരചൈതന്യം കളിയാടുന്നുണ്ട്. ആ ചൈതന്യംകൊണ്ടാണ് എല്ലാം മനോഹരമായിത്തീരുന്നത്. ഒരു ഓടക്കുഴലായിനിന്ന് ആ മാഹാത്മ്യത്തെ വാഴ്ത്തിപ്പാടുവാനും ഈശ്വരന്റെ കൈയിൽ സ്വജീവിതം അർപ്പിച്ച് ധന്യനാകുവാനും കവി ആശിക്കുന്നു. ഇതാണ് ഈ കവിതയിൽ ആവിഷ്കരിക്കുന്ന ആശയം. സുന്ദരമായ ആ ഗാനം ആരംഭിക്കുന്നതു നോക്കുക:

ലീലയിൽ ജീവിതഗീതികൾപാടും ലി-
ംഗലാതിവർത്തിമാഹാത്മ്യശാലിൻ!
ആരാലുമജ്ഞാതമാമേതോമണ്ണിൽ വീ-
ണോരാൽ നശിക്കുവാൻ തീർന്നോരെന്നെ

നിൻദയാവൈഭവം ജംഗമാജംഗമ-
നന്ദനമാമൊരു വേണുവാക്കി
ാവൽക്കശ്വാസത്താൽ ചൈതന്യപൂർണ്ണമെൻ
ജീവിതനിസ്സാരശൂന്യനാളം.

മാനസമോദക, ലോകൈകഗായക,
ഗാനമായങ്ങെന്നിൽ വർത്തിക്കുന്നു;
അല്ലായ്കിലീജ്ജഡസാധനം വല്ലുമോ
വല്ലതും ഹൃഷ്ടമായാലപിപ്പാൻ?

സർവ്വചരാചരങ്ങളെയും ആനന്ദിപ്പിക്കുന്ന സംഗീതോപകരണമായി നിസ്സാരവസ്തുവായ മുളങ്കുഴലിനെ മാറ്റിയത് ജഗദീശ്വരന്റെ ദയാവൈഭവംതന്നെ.

**പുഷ്പഗീതം**

രണ്ടു പുഷ്പഗീതങ്ങളുണ്ട്. രണ്ടിലും കവിയുടെ ആത്മാവ് പുഷ്പത്തിന്റെ ആത്മാവിൽ അലിഞ്ഞുചേർന്ന് സ്വന്തം ആശാഭിലാഷങ്ങളെ ഉദ്ഗാനം ചെയ്യുകയാണ്. ആദിയും അന്തവുമില്ലാത്ത ആകാശത്തെ സംബോധന ചെയ്തുകൊണ്ടാണ് രണ്ടാമത്തെ ഗീതം. ആകാശവും വായുവും ഈശ്വരചൈതന്യത്തിന്റെ പ്രതിരൂപങ്ങളായി സ്ഫുരിക്കുന്നു. പ്രകൃതിലാവണ്യം ഈശ്വരചൈതന്യത്തിന്റെ മുഖാവരണമായിട്ടാണ് കവിക്ക് അനുഭവപ്പെടുന്നത്. ഈ അനുഭവമാണ് പുഷ്പഗീതങ്ങളിൽ ആവിഷ്കരിച്ചിരിക്കുന്നത്. വിശാലമായ ആകാശത്തെ സംബോധനചെയ്ത് ആരംഭിക്കുന്ന ആദ്യഗീതം നോക്കുക:-

ശ്യാമസുന്ദരമായി
 രാജിക്കുമനാദ്യന്ത
വ്യോമമേവിശ്വവ്യാപി-
 യായ നീ ഹൃദയാന്തം
പ്രേമശീതളമായിത്തുളിക്കും
 മഞ്ഞിതുള്ളി
കോൾമയിർ കൊണ്ടേററിട്ടു
 പൂർണ്ണകാമമിപ്പുഷ്പം
സാഗരം നിറയ്ക്കുന്ന
 കൈയിനില്ലല്ലൊ പഞ്ചം
വേഗമീയുളളുക്കിനും വേണുന്ന
 നിറവേകാൻ!
പേലവംദലപുടം ഭഗവൻ
 ഭവദ്ദയാ
ലോലശീകരം താങ്ങി-
 ല്ലാമോദഭരം നമ്രം.

ജഗന്നിയന്താവിന്റെ ദയാവൈഭവത്തെ പ്രകീർത്തിച്ചശേഷം തന്റെ എളിയ അഭിലാഷത്തെ പ്രകടിപ്പിക്കുന്നു. പൊരിയുന്ന കുരുന്നു പുല്ലുകൾക്ക് ആമോദമേകിക്കൊണ്ട് ഭൂമിയിൽത്തന്നെ കഴിഞ്ഞാൽ മതി. സ്വർഗ്ഗത്തിലെ കല്പകത്തോപ്പിൽ വിരിയേണ്ടതില്ല. എന്തെന്നാൽ,

പാരതന്ത്ര്യത്തിൻതന്ന
 മന്ദിരത്തെക്കാൾ സൌഖ്യം-
ദാരമേ സ്വാതന്ത്ര്യത്തിൻ
 പുല്ലണിപ്പുല്ലുമാടം.

അതിനാൽ,

സൗരഭം പരക്കാതെ
സാദരസ്നേഹോദാര
പൗരലോചനാതിഥ്യ-
ഭാഗ്യവും ഭാവിക്കാതെ
ഈ വിനീതമാം ലജ്ജാ
ധീരകാനനപുഷ്പം
താവിടും നിൻലാവണ്യം
താൻനുകർന്നെന്നും പുണ്യം
മാതൃഭൂമിതൻ ശുദ്ധ-
പ്രേമതുന്ദിലമാകും
മാറിടത്തിങ്കൽത്തന്നെ
മാലകന്നുതിർന്നാവൂ!

മററുള്ളവരുടെ പ്രശംസയോ സൽക്കാരമോ താൻ ആശിക്കുന്നില്ല. ഈശ്വരൻെറ സൗന്ദര്യം ആസ്വാദിച്ചുകൊണ്ട് സ്നേഹമയിയായ മാതൃഭൂമിയുടെ വക്ഷസ്സിൽ കഴിഞ്ഞാൽ മതി. ഇതാണു കവി ഇവിടെ പ്രകടിപ്പിക്കുന്ന ആശയം.

അദൃശ്യശക്തിയായ വായുവിനെ വാഴ്ത്തിപ്പാടിക്കൊണ്ടു തുടങ്ങുന്ന രണ്ടാമത്തെഗാനം ഇങ്ങനെ അവസാനിക്കുന്നു:

സാരഹീനമാണെൻെറ
ജന്മമെന്നാലും പുണ്യോ-
ദാരമാം തവ സ്പർശം
പരിപാവനമാക്കി!
ഇളകുന്നതുംകൂടി
നിൻഹിതത്താലല്ലോ, ഞാ-
നിളയിൽപ്പതിച്ചിനി-
പ്പൊടിയായ്പ്പോകും മുൻപേ

നൽപ്പരാഗംകൊണ്ടങ്ങ-
യ്ക്കംഗലേപനം ചെയ്തു-
നൽപ്പൂവാം സുഗന്ധത്താ-
ലാമോദം ജനിപ്പിച്ചും
ചരിതാർത്ഥമായ്ത്തീർന്നു
പിന്നെയും ഭവദേക-
പരിതോഷാർത്ഥംവല്ല
കാട്ടിലും വിരിഞ്ഞാവൂ !

ലോകം ചലിക്കുന്നതു വായുവിൻെറ പ്രയോജനത്താലാണ്. വായുവില്ലെങ്കിൽ ജീവിതം സാദ്ധ്യമല്ല. അങ്ങനെ ഏററവും വലിയ ശക്തിയായ വായുവിൽ പൊടിപരത്തിയും സുഗന്ധത്താൽ ആമോദം ഉളവാക്കിയും കഴിയുന്ന പുഷ്പത്തെപ്പോലെ–ഈശ്വരമഹിമ അറിഞ്ഞും അറിയിച്ചും എവിടെയെങ്കിലും കഴിയുകയാണു കവിയുടെ അഭിലാഷമെന്ന് ഈ കവിത സ്പഷ്ടമാക്കുന്നു.

**സാന്ധ്യതാരം**

സന്ധ്യാനക്ഷത്രത്തെ കണ്ട് കവി ചോദിക്കുകയാണ്:

ആരുനീയാനന്ദകന്ദമേ! ലോകത്തിൻ
ചാരുത ചാർത്തിനപൊട്ടുപോലെ
വാരുണദിക്കിൻെറ കർണ്ണാവതംസമാം
വാരുററ വാടാമലരുപോലെ,
നീലിമകോലുമാവാനമാം തീർത്ഥത്തിൽ–
നീരിലിറങ്ങി വണങ്ങിപ്പോകെ,
ക്ഷീണയാം വാസരശ്രീയറിയാതൂർന്നു
വീണതാം രത്നാംഗുലീയംപോലെ!

സന്ധ്യാവേളയിലെ ആ നക്ഷത്രം കവിയുടെ മനസ്സിൽ പല ഭാവങ്ങളാണ് ഉളവാക്കുന്നത്. ആകാശത്തിന്റെ സൗന്ദര്യസർവ്വസ്വമെല്ലാം ഒരു പൊട്ടായി ചമഞ്ഞതാണോ ? പശ്ചിമദിക്കിന്റെ കർണ്ണാലങ്കാരമായ വാടാമലരാണോ ? അതോ നീലാകാശതീർത്ഥത്തിൽ ഇറങ്ങി വന്ദനം നടത്തിപ്പോകുമ്പോൾ പരിക്ഷീണയായ വാസരലക്ഷ്മിയുടെ രത്നമോതിരം ഉതിർന്നുവീണതാണോ എന്നിങ്ങനെ സന്ദേഹിക്കുന്നു. അനന്തരം ആ നക്ഷത്രത്തെ ശാന്തിയുടെ മന്ദസ്മിതലേശമായും, ദൈവകാരുണ്യത്തിന്റെ കണികയായും, ധ്യാനസമയമായെന്നറിയിക്കുവാൻ പ്രകൃതിമാതാവ് ഏകാന്തത്തിലെ അറയിൽ സൗന്ദര്യതൈലം പകർന്ന് കത്തിച്ചുവച്ച തിരുവിളക്കായും, ലോകതത്വങ്ങളെ എല്ലാം ഒതുക്കുന്ന ഒരേയൊരു കനകാക്ഷരമായും കവി ഉല്ലേഖിച്ചിരിക്കുന്നു. അവസാനം കവിയുടെ പ്രാർത്ഥന ഇതാണ്:

"ഒട്ടും നിറമറ്റും പാഴ്പൊടിപാറ്റിയും
കെട്ടും കിടക്കും മനുഷ്യാത്മാവിൽ
ഒന്നു മുകർന്നാവൂ നിന്റെ മഹാമഹ-
സ്സൊന്നു പകർന്നാവൂ നിൻസൗഭാഗ്യം !"

**തിരുനാവ**

കേരളചരിത്രത്തിലെ പ്രതാപശാലിയായ ഒരരചിന്റെ ഭാഗ്യസ്മാരകമായ അനുസ്മരണമാണ് നമോവാകമർപ്പിച്ചുകൊണ്ടാണ് കവിതയുടെ തുടക്കം:

ഈ സ്ഥലത്തിന്റെ പണ്ടത്തെ പ്രതാപവും ഐശ്വര്യവും കണ്ടിട്ടുള്ള പേരാർ ഉത്സാഹം വളരെ കുറഞ്ഞ് ഒഴുകുന്നുണ്ട്. പണ്ടുണ്ടായിരുന്നതിൽ അതുമാത്രമേ അവശേഷിച്ചിട്ടുള്ളൂ. കാലത്തിന്റെ ഗതി ആർക്കും തടയാനാവില്ല.

മരുഭൂമിയെ അമരാവതിയായും അമരാവതിയെ മരുഭൂമിയായും മാററിമറിക്കാൻ അതിനുള്ള ശക്തി അൽഭുതാവഹമാണ്.

മാമാങ്കമഹോത്സവം നടത്തിയിരുന്നത് തിരുനാവാമണൽപ്പുറത്തുവെച്ചായിരുന്നല്ലോ. മലയാളഭൂമിക്ക് പൊട്ടായി ശോഭിച്ചിരുന്നു ആ സ്ഥലം. പണ്ടത്തെ ആ പ്രതാപൈശ്വര്യങ്ങളെ ഇങ്ങനെ വർണ്ണിക്കുന്നു:

ഹീരപ്പതക്കം ധരണിക്കുരകല്ലു
വീരരത്നങ്ങൾക്കു, കണ്ണിനോ ചന്ദ്രിക
കോമളക്ഷൗമവിരിപ്പു ചെന്താമര-
ത്താർമകൾക്കന്നു നടനത്തിനീനിലം
സ്ഫാരീഭവൽപ്പുരുവാണിജ്യലക്ഷ്മിയായ്
ദൂരീകൃതാംബര ദേശാഭിമാനയായ്
വീരലക്ഷ്മിക്കു വളർത്തമ്മയായ് കീർത്തി-
പൂരം പരത്തിജ്ജയിച്ചു പണ്ടിസ്ഥലി.
വാനത്തുമിന്നലിളകെപ്പുരാതന
വാൾത്തിളക്കത്തെയോർമ്മിപ്പതില്ലല്ലിനീ?
കല്ലോലജാലം മറക്കാതെ പണ്ടത്തെ
മല്ലോഗ്രയുദ്ധമനുകരിക്കുന്നിതോ?

മിന്നൽപ്പിണരുകൾ പണ്ടത്തെ വാൾപ്പയററിനെ ഓർമ്മിപ്പിക്കുന്നു; കല്ലോലങ്ങൾ മല്ലയുദ്ധത്തെ അനുകരിക്കുകയാണ്. അങ്ങനെ വളരെ പ്രതാപത്തോടും സമ്പൽസമൃദ്ധിയോടും കഴിഞ്ഞ ആ നാടിന്റെ ഇന്നത്തെ സ്ഥിതിയിലേയ്ക്കു കടക്കുകയാണ് കവിയുടെ ചിന്ത:

അന്യരാജ്യത്തിന്റെ കാൽപ്പൊടി നക്കുന്നു
ന്യൂനപ്രതാപ, കർമ്മഭൂമി വീരപ്രജ!
പരാർത്ഥദാനമഹിമയാർജ്ജിതാർത്ഥ്യക-
ണ്ണീരാൽ കഴുകിക്കഴുകിയുള്ളെങ്കിലും

ആഗതന്മാരോടു ശീലിച്ചു പോരുന്നോരു
സ്വാഗതഹാസം മറന്നതില്ലിസ്ഥലി
അല്ലൽമനസ്സിനിതൊന്നറിയിക്കുക-
യില്ലപരന്മാരെയെത്രയുണ്ടാകിലും.

പേരാറിനെ ഒരു കുലീനയുവതിയായി കരുതിയിരിക്കുന്നു. വിഷമതകൾ വിളിച്ചുപറഞ്ഞ് അന്യരെ ബുദ്ധിമുട്ടിക്കുന്ന സ്വഭാവം കുലയുവതികൾക്കില്ല. എങ്കിലും ഭാവംകൊണ്ട് അതു മനസ്സിലാക്കാം. അതാണ് 'പേരാർ വിചാരമഗ്നീകൃതോൽസാഹയായ്' എന്ന് ആദ്യമേതന്നെ കവി സൂചിപ്പിച്ചിരിക്കുന്നതിന്റെ യുക്തിയും ഔചിത്യവും.

**ജീവനസംഗീതം**

"മംഗളകരമായതെന്തോ അതു കാണുമാറും കേൾക്കുമാറുമാക്കിത്തരേണമേ. (ഭദ്രം കർണ്ണേഭിഃ ശൃണുയാമദേവാ ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ) ഞങ്ങൾ ഒന്നിച്ചിരുന്ന് ഉയർച്ച നേടേണമേ. (സഹനാവവതു സഹനൗ ഭുനക്തു തേജസ്വി നാവധീതമസ്തു. മാവിദ്വിഷാവഹൈ.) [കഠോപനിഷത്]

എന്നിങ്ങനെയുള്ള മന്ത്രങ്ങളെയാണ് ജീവനസംഗീതം പൊഴിക്കുന്ന അമൃതകുംഭമായി കവി കരുതുന്നത്. ഈ സങ്കൽപമാണ് കവിതയുടെ അടിസ്ഥാനം.

ഭൗതികശാസ്ത്രത്തിന്റെ വളർച്ചയാൽ മനുഷ്യൻ ചിലപ്പോൾ അഹങ്കരിച്ചുപോകുന്നു. ജീവിതത്തിന്റെ സുഖസൗകര്യങ്ങൾക്കായി വിനിയോഗിക്കേണ്ട ശക്തികളെ വിനാശകരമായി ഉപയോഗിക്കുന്നതിൽ കവി ഖേദിക്കുന്നു. അന്തരീക്ഷത്തെ മലിനമാക്കുന്ന അണുപരീക്ഷണങ്ങളും മറ്റും സുഖസമാധാനങ്ങളെ ഭഞ്ജിക്കുന്നു. അങ്ങനെ അനവസ്ഥമായ ഈ ലോകജീവിതത്തിൽ ശാശ്വതമായ ശാന്തിയും സുഖ

വും ഉണ്ടാകണമെങ്കിൽ ആ 'ജീവനസംഗീതം' ഉൾക്കൊള്ളണമെന്നാണു കവി ഈ കവിതയിൽക്കൂടി ഉൽബോധിപ്പിക്കുന്നത്.

യന്ത്രസംസ്കാരത്തിന്റെ ഭീകരതയെ കവി ഇങ്ങനെ വർണ്ണിക്കുന്നു:

ജററുകളാകാശത്തിൻ—
മുഖത്തുതുപ്പിക്കൊണ്ട്
ചുററുന്നു വഴിവിളക്കിന്നിയും
തെളിഞ്ഞീലാ.

വഴികാണാനുള്ള ഈ 'ചുററലി'ൽ കവി അപലപിക്കുന്നു:

സർവ്വസംഹാരത്തിന്റെ—
യുന്മദസംരംഭത്തി—
ലുർവ്വര മരവിച്ചു നിൽക്കുന്നു
നിൻ കൺമുമ്പിൽ.

കൂടുപറന്ന് അലഞ്ഞുതിരിയുന്ന പക്ഷിയെപ്പോലെ മനുഷ്യഹൃദയം പരിഭ്രമിക്കുന്നു. ഇതിനുപരിഹാരം,

"സഹനൗ ഭുനക്തു, മാ
വിദ്വിഷാവഹൈ ഭദ്രം
ശൃണുയാമ കർണ്ണേഭി:
പശ്യേമാക്ഷിഭിർ ഭദ്രം"

എന്ന സുധാകണമാണ്. കവി പാടുന്നു:—

ഇരുംബറനെയ്തോട്ടെ രക്ത—
മേഘങ്ങൾ, കൊടുംതീയ്
തെപൊരിയാൻ ഗർജ്ജിച്ചോട്ടെ
ഗർജ്ജിക്കും സ്തനിതങ്ങൾ!

ചിറകു വിടർത്തുക
    പൊങ്ങുക പുണ്യത്തിന്റെ
നിറവാർന്നെഴും തേജോ-
    ലോകത്തിൽ പറന്നെത്തി
നിൻകരം സുധാകുംഭ-
    മാക്കുക സംജീവന
സംഗീതം പൊഴിക്കുക
    നിനക്കു തൃണം വജ്രം.

വജ്രത്തെപ്പോലും നിസ്സാരീകരിക്കുവാൻ കഴിയുന്ന ശക്തി, ആ 'ജീവനസംഗീത'ത്തിൽ നിന്നും ഉൾക്കൊള്ളാൻ കവി ആഹ്വാനം ചെയ്യുന്നു.

**ശിവതാണ്ഡവം.**

പാർവ്വതീപരമേശ്വരന്മാർ ലോകത്തിന്റെ മാതാപിതാക്കളാണെന്നൊരു വിശ്വാസം ഭാരതത്തിലുണ്ട്. പ്രപഞ്ചത്തെ ഒരു മഹാപുരുഷനായി സങ്കല്പിച്ചാൽ അതാണു ശിവൻ. ശക്തിസ്വരൂപിണിയായ പ്രകൃതി പാർവ്വതിയും. അങ്ങനെ ആ മഹാ നടനും നടിയും ചേർന്നു നടത്തുന്ന ലീലയാണ് ലോകം ജനിക്കുന്നതും വളരുന്നതും നശിക്കുന്നതും. ആ മഹാനടന്റെ താണ്ഡവം സന്ധ്യക്കാണ്: ഭക്തന്മാർ [illegible] അനന്തന്മാരെ ദർശിക്കുന്നു: ഭൃംഗി, ശൃംഗി, തുണ്ഡി, നന്ദികൻ, നന്ദികേശ്വരൻ എന്നീ അഞ്ചു ഭൂതങ്ങൾ വാദ്യമേളങ്ങൾ നടത്തുന്നു.

നൃത്തസമയത്ത് ശിവന്റെ കൈയിലുള്ള 'ഉടുക്കി'ന്റെ ശബ്ദത്തിൽ നിന്നാണ് താളങ്ങളും, കലകളും, ശാസ്ത്രങ്ങളും ഉണ്ടായത്. ജീവിതസ്പന്ദനംപോലും അതിന്റെ നിയന്ത്രണത്തിലാണ്. ഒരു സന്ധ്യക്ക് ആകാശത്തിന്റെ പടി

ഞ്ഞാറു ഭാഗത്തേയ്ക്കു നോക്കിയപ്പോൾ 'ശിവതാണ്ഡവ'ത്തിന്റെ പ്രതീതിയാണു കവിക്കുണ്ടായത്.

ആ അനുഭൂതിയെ ഇങ്ങനെ പകർത്തി:

ഇമ ചിമ്മിച്ചിമ്മി നോക്കി-
    നിന്നുപോയ് ഞാൻ മൂവന്തിക്കാ
ക്കമനീയ മഹാനടനനടനലീല!
    വിതതമാം വ്യോമകേശം
പാറിടുന്നു കെട്ടഴിഞ്ഞ്
    ചിതറുന്നുണ്ടാനക്ഷത്ര-
രുദ്രാക്ഷമാല.
    തുടുപ്പു വററാത്തൊരന്തി
മങ്ങലാമപ്പാടാനത്തോ
    ലുടുത്തിരിക്കുന്നതഴ-
ഞ്ഞി[illegible]ഞ്ഞാ[illegible]ല.
    മതിമറന്നാടിടുന്നു
തൂനിലാവിൻ ഭസ്മധൂളി-
    ന്നതിർന്നു വീഴുകയാണെൻ
മുഗ്ദ്ധജീവനിൽ.

ഇവിടെ, ശിവന്റെ വിശേഷണങ്ങളെ അന്തിമാനത്തു കാണുന്നു, കവി. ശിവന്റെ തലമുടി ആകാശമാണ്. വ്യോമകേശൻ എന്ന പേരു പ്രസിദ്ധം. രുദ്രാക്ഷമാലയാണ് നക്ഷത്രങ്ങൾ. തുടുത്ത അന്തിമേഘം രക്തം ഇററുന്ന ആനത്തോലും. ആ ശരീരത്തിലെ ഭസ്മലേപനം നിലാവാണ്. ഭൂതവർത്തമാന ഭാവികാലങ്ങൾ ആ ദേഹത്തിന്റെ മൂന്നു കണ്ണുകൾ. ആ നടനം ഇങ്ങനെ തുടരുന്നു:-

ത്രിണയനനെട്ടുദിക്കു-
    മെട്ടുബാഹുക്കളിൽ പ്രതി-
ക്ഷണം വിടർന്നിമററു
    വിശ്വജീവിതം.

നടിക്കുന്നു സപ്രപഞ്ചമാം
താളലയനാട്യപ്രപഞ്ചം
ഗൂഢിക്കുന്ന പഞ്ചഭൂത
രാഗങ്ങളും പാടി
വ്യഞ്ജകമാണോരോരോലോല
ചലനവും ഭാവഭംഗി
മഞ്ജുളമല്ലോരോരോ സൂക്ഷ്മ
സ്പന്ദനംപോലും!

ആ മഹാനടൻ, ലോകങ്ങളിതാ വിടരത്തക്കവിധം താളലയങ്ങളോടും പഞ്ചഭൂതങ്ങളുടെ രാഗാലാപത്തോടുംകൂടി ശക്തിസ്വരൂപിണിയോടു ചേർന്ന് താണ്ഡവം തുടരുന്നു. എട്ടു ദിക്കുകളും ആ നടന്റെ എട്ടു കൈകളായി വിടരുന്നു. പഞ്ചഭൂതാത്മകമാണു പ്രകൃതി. ശിവന്റെ പരിവാരങ്ങളായി അഞ്ചു ഭൂതങ്ങളും. മണ്ണ്, ആകാശം, അഗ്നി, വായു, ജലം എന്നിവയാണല്ലോ.

## കാട്ടുകിളി.

ഈശ്വരനിൽ അർപ്പിക്കുന്നത് എന്തുതന്നെ ആയാലും അതിന്റെ വിലയിലല്ല, നിഷ്കളങ്കതയിലാണു പ്രാധാന്യം. ദേവവർഷിയുടെ വീണാഗാനത്തെക്കാൾ കാട്ടുകിളിയുടെ പാട്ടാണു പൂഷാവിന് ഏറെ ഇഷ്ടം എന്ന കഥയാണ് ഈ കവിതയുടെ അടിസ്ഥാനം. ഈശാവാസ്യോപനിഷത്തിലുള്ളതാണീ കഥ. കവി ഇവിടെ ആ കാട്ടുകിളിയുടെ ആത്മാവിൽ അലിഞ്ഞുചേർന്നു സ്വന്തം ആശയാഭിലാഷങ്ങളെ പ്രകടിപ്പിക്കുകയാണ്. സൂര്യനെ സംബോധനം ചെയ്തുകൊണ്ടാണു കവിതയുടെ ആരംഭം.

നിനവിനും തൊടാൻ
കഴിയാത്തസത്യം
കനൽത്തകിടിനാൽ
മറയ്ക്കും പൂഷാവേ,
സുരമുനിമീട്ടും
കനകവീണതൻ
സ്വരരാഗവീചി
കലയിലുമേറെ
എളിയൊരു കാട്ടു
കിളിയുടെ പാട്ടിൻ–
വെളിവില്ലായ്മയിൽ
തെളിയുമങ്ങെന്നോ!

എന്നിങ്ങനെ ദേവന്റെ സ്വഭാവമഹിമയെ വർണ്ണിച്ചശേഷം കവി തന്റെ ആഗ്രഹത്തെ പ്രകടമാക്കുന്നു:

കതിർനക്ഷത്രത്തെ
യനുതുടരുമുഡു
നിരപോലർപ്പി–
ച്ചതിന്നു ഭാവിക്കെ.

*  *  *  *  *

തിരുകാന്ത്യമനുഗ്രഹിപ്പാനുമന്ത
ർവിടുതിടുങ്ങാറുള്ളാ–
ത്തിടുക്കും കയ്യെന്നോ!

സൌന്ദര്യത്തിലുമധികം അഭികാമ്യം ഏഴകളിൽ കനിയുകയാണ്. അതിന് ബുദ്ധിയുണ്ടാകണമേ. ഇതാണു കവിയുടെ പ്രാർത്ഥനയുടെ പൊരുൾ.

**പാണനാർ**.

ഒരിക്കൽ മഹാവിഷ്ണു പള്ളിയുറക്കം വിട്ട് ഉണരാൻ താമസിച്ചു. ബ്രഹ്മാവ് തുടങ്ങിയവർക്ക് പരിഭ്രമമായി.

ദേവന്മാർ എത്ര പരിശ്രമിച്ചിട്ടും ഫലമുണ്ടായില്ല. അവസാനം, പരമഭാഗവതനും കവിയുമായ തിരുവരങ്ങത്തു പാണനാർ തുടി കൊട്ടിപ്പാടി സേവിച്ചിട്ടേ പള്ളിയുറക്കം ഉണർന്നുള്ളു എന്നൊരു പറയുന്നു. ഈ കഥയുടെ അടിസ്ഥാനത്തിൽ നല്ല കാലത്തിന്റെ നാന്ദിയായി തുയിലുണർത്തൽ എന്നൊരു ആചാരം കേരളത്തിൽ നിലവിലിരുന്നു. ഈ സങ്കല്പങ്ങളുടെ പ്രതിരൂപാത്മകമായ ആവിഷ്കരണമാണ് ഈ കവിത. പുതിയ കവി പാണനാരുടെ പ്രതിരൂപമാണ്. പരിഭ്രാന്തരായ ദേവന്മാരുടെ പ്രതിനിധിയായി കവി സ്വയം പ്രത്യക്ഷപ്പെടുന്നു. ഉപദ്രവകാരികളായ അസുരന്മാർ മനുഷ്യനിലെ ദുർവ്വാസനകളാണ്. ഈ പശ്ചാത്തലത്തിൽ കവി പുതിയ കവിയെ വിളിച്ചുപറയുകയാണ്

വരൂ വരുകവേ
നരനിലെ സ്നേഹ
സ്വരൂപനാകിയ
പരമ്പുരുഷനെ
വിളിച്ചുണർത്തുക
യുഗോദയരാഗ
ലളിതഗീതയാൽ
കടുന്തുടികൊട്ടി.
ഉണർന്നിരിക്കുന്ന ഭയവും ശങ്കയും
ക്ഷണമുലകിൽനി-
ന്നിറങ്ങിപ്പോവട്ടെ

ലോകനന്മയെ തകർക്കുന്ന ഭയവും ആശങ്കയും തിന്മയുടെ പ്രതിരൂപം, ഇല്ലാതാകണം. എങ്കിലേ ലോകത്തിനു നന്മവരൂ. ഇതു സാധിക്കണമെങ്കിൽ മനുഷ്യനിലെ ദേവന്മാരുടെ പ്രതിരൂപം ഉണരണം. അതിനായി കവികൾ പരമാത്മാവിനെ വാഴ്ത്തിപ്പാടണം. മനുഷ്യനിലെ ദേവ

നാണ് യഥാർത്ഥ മനുഷ്യൻ. ആ ദേവനെ ഉണർത്തുവാൻ പുതുയുഗത്തിന്റെ വക്താക്കളായി കവികൾ യത്നിക്കണം. ഇതാണു കവിയുടെ ആഹ്വാനം.

**ചിതാലേഖം**

ഗാനകോകിലമായ ചങ്ങമ്പുഴയുടെ അകാലചരമത്തിൽ അകം നൊന്ത് ജി. എഴുതിയ ഒരു വിലാപമാണ് ചിതാലേഖം. കവിയുടെ ആത്മാർത്ഥത ഈ കവിതയിൽ തെളിഞ്ഞുകാണാം.

"ആരുടെ സൗഹാർദ്ദത്തിൽ നിന്നുതിർന്നിടും
    ശോകോത്ഫുല്ലമോഹനഗാനം
വിതറുമനശ്വരമാമാ
    സൗരഭ്യമെന്റെ
ചിതമേൽ ചേരും കല്പി-
    ലെന്നു ഞാൻ ഹാ മോഹിച്ചു !
ആ യുവഭ്രാതാവിന്റെ
    ചുടലത്തീയിൻ മീതെ
ചായുമാറായെൻ ബാഷ്പ-
    പൂർണ്ണഭാവനാമേഘം."

പ്രായത്തിൽ ശങ്കരക്കുറുപ്പിനെക്കാൾ വളരെ ചെറുപ്പമായിരുന്നു ചങ്ങമ്പുഴ. അതിനാൽ തന്റെ ചരമത്തിൽ ചങ്ങമ്പുഴ അനുശോചിക്കുമെന്നാണ് ശ്രീ കുറുപ്പു കരുതിയിരുന്നത്. പക്ഷേ, വിധി മറിച്ചായിരുന്നു.

**പാടൂ പൈങ്കിളീ**

ജി. സ്വന്തം കവിതയെ പൈങ്കിളിയായി കല്പിച്ചിരിക്കുന്നു. ആ കിളി മൃദുപഞ്ചമം പാടി സത്യത്തിന്റെയും സൗന്ദര്യത്തിന്റെയും ഏകദൂതിയായി പറന്നുയരുമ്പോൾ,

കേരളഹൃദന്തത്തിൽ
സൗരഭ്യവാഹങ്ങളും
ധീരഭാവനകളും
കർമ്മത്തിൻ മുകുളികൾ
പരിവർത്തനത്തിന്റെ
പുത്തനാം തിരകളും
പരിചിൽ പാർന്നുയർത്തിടട്ടെ-
യതിൻകാററാൽ

എന്ന് ആശംസിച്ചശേഷം അതിന്റെ കർത്തവ്യത്തെ ഇങ്ങനെ സ്പഷ്ടമാക്കുന്നു.

വേലയിൽ വിയർക്കുന്ന
നെററികൾക്കെല്ലാം സ്നിഗ്ദ്ധ-
ലോലമാം ചിറകിന്റെ
നിഴലാൽ തണലേകി
കുളിർകാററിനാൽ സൗഖ്യ-
മരുളി ക്ഷീണാത്മാവിൽ-
ത്തുളിക്കുനിന്നാത്മാവിൽ
നിറയും നവഗാനം.

ഇങ്ങനെ സുഖമരുളുകയും ചൈതന്യം പകരുകയും ചെയ്യുന്നതോടൊപ്പം മനുഷ്യന്റെ ജൈത്രയാത്രയിൽ പങ്കാളിയാവാനും കവി ഓർമ്മിപ്പിക്കുന്നു.

വിണ്ണിലെ ദേവന്മാർക്കു-
മസുരന്മാർക്കുമല്ലാതെ
മണ്ണിലീമനുഷ്യർക്കു
രചിച്ചും കരങ്ങളിൽ

അവ തൻ പരാക്രമ
പ്രക്രമങ്ങളിലവ
ദിവസംതോറും നേടും
പ്രകൃതി ജയങ്ങളിൽ
തവലോചനം വിശാ
വീരേതിഹാസത്തിന്റെ
നവനിർമ്മിതിക്കുള്ള
സന്ദർഭം കണ്ടെത്താവൂ!

മനുഷ്യനെ ദേവനായി കാണുക; മനുഷ്യജീവിതം സുന്ദരമാക്കുക; മനുഷ്യൻ മണ്ണിൽ മറയുന്ന വിണ്ണിനെ കണ്ടെത്തുക— ഇതാണ് ഈ കവിതയിലെ ഉൽബോധനം.

## പഥികന്റെ പാട്ട്

മനുഷ്യനിലെ മനുഷ്യനെ കാണാനുള്ള ശ്രമമാണ് കവി ഇവിടെ നടത്തിയിരിക്കുന്നത്. ജീവിതമാകുന്ന മരുഭൂമിയിൽ വെളിച്ചവും വിശ്രമസ്ഥാനവും അന്വേഷിച്ചലയുന്ന ഒരു പഥികനാണു മനുഷ്യൻ. അവന്റെ പാട്ട് ഇങ്ങനെ കേൾക്കാം:

കുളിരും മണവും കലർന്നൊരു
തെന്നലിൻ
തെളികൊത്തിച്ചേരി പൊരി
കൊൾവൂ ഞങ്ങൾ
കൊലനിലത്തിങ്കലെ—
ച്ചോരതൻ പാഴ്മണം
കലരുന്നകാറേറ
വരുന്നതുള്ളൂ.

ഒരു മുഖമൂടിവയ്ക്കാത്ത-
ചങ്ങാതിയെ
അരുകിലുമകലെയും
കാണ്മാനില്ല.
നിപുണരാം തസ്കര
ഘാതകന്മാരുടെ
നിഴലുകളെങ്ങു-
മനങ്ങീടുന്നു.
അലയുകയാണെന്റെ-
യൊട്ടകമീവഴി-
ക്കല്ലലുവാം ജീവിത
ഭാരമേന്തി.

ഭൗതികവിജ്ഞാനത്തിന്റെ സിദ്ധികൾ വളരെയേറെ ഉണ്ടായിട്ടുണ്ടെങ്കിലും വലിയ ജീവിതഭാണ്ഡവുമായി, വാസ്തവത്തിൽ മനുഷ്യൻ അലയുകയാണ്. 'മുഖമൂടി' വയ്ക്കാത്ത ചങ്ങാതിമാരില്ല. കൊലയും അക്രമവും ഇനിയും നിലച്ചിട്ടില്ല. ഇതാണ് പരമാർത്ഥത്തിൽ ഇന്നും മനുഷ്യന്റെ സ്ഥിതി.

## വിശദദർശനം

അനന്തമായ ആകാശത്തിന്റെ അഗാധതയിൽ മുഴുകിപ്പോയ കവിഹൃദയത്തിന്റെ വിവിധ ഭാഗങ്ങളാണ് ഈ കവിതയിൽ. ജീവാങ്കുരം, അന്തരംഗപുഷ്പം, അർച്ചന എന്നിങ്ങനെ മൂന്നു ഭാഗങ്ങളിലായിട്ടാണ് ഈ ഭാവങ്ങളെ സ്പഷ്ടമാക്കിയിരിക്കുന്നത്. പ്രപഞ്ചത്തിന്റെ സൃഷ്ടിശക്തി അൽഭുതകരം തന്നെ. ആ ശക്തി സദാ വികസിച്ചുവരികയാണ്; അതിന് ആദിയോ അന്തമോ ഇല്ല. എപ്പോഴും പ്രവർച്ചുകൊണ്ടിരിക്കുന്നു. മഹത്തായ ആ ശക്തിയുടെ ചൈത

ന്യവും സൗന്ദര്യവും ഈ മഹാ വിശ്വത്തിന്റെ ഏതു മൂല യിലും കാണാം. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ആകാശം, ജലം, ജീവജാലങ്ങൾ, നാദങ്ങൾ, ചലനങ്ങൾ തുടങ്ങിയവയെ ല്ലാം ആ ശക്തിയുടെ സ്ഫുരണങ്ങളാണ്. അതു സ്വയമേ ഉണ്ടാവുകയും സ്വയം ലയിക്കയും ചെയ്യുന്നു; ഒരിക്കലും ക്ഷയിക്കുന്നില്ല. അതിന്റെ വികാസമാണ് വിശാലമായ ആകാശം; വികസിക്കുക എന്ന സ്വഭാവമാണ് കാലം; പ്രളയം സ്വയം സങ്കോചിക്കലും, വീണ്ടുമുള്ള വികാസം പ്രകൃതി യുടെ ആവിർഭാവവും. ഇങ്ങനെ വിശ്വപ്രകൃതിയുടെ മഹാ വൈഭവത്തിൽ ആകൃഷ്ടനായ കവി അൽഭുതസ്തബ്ധനാ കുന്നു. എന്നിട്ട് അതിനെ വന്ദിക്കുന്നു:

വന്ദനം സനാതനം
　　സൂക്ഷ്മവികസ്വര
സുന്ദരപ്രപഞ്ചാദികന്ദമാം
　　പ്രഭാവമേ,

നിന്നിൽ നീ കുരുക്കുന്നു
　　നിന്നിൽ നീ വിടരുന്നു
നിൻനിസർഗ്ഗാവിഷ്കാര
　　കൗതുകമനാദ്യന്തം

നിന്നിലെ സർഗ്ഗാത്മക
　　സങ്കല്പചൈതന്യത്താൽ
മിന്നുന്നു തുടിക്കുന്നു
　　നക്ഷത്രസഹസ്രങ്ങൾ

പ്രളയം നിൻ നിശ്ശേഷ
　　സങ്കോചം സ്വയം വീണ്ടു-
മുളവാം വികാസമോ
　　പ്രകൃതിപ്രാദുർഭാവം.

നിൻവികാസത്തിൻ പരി-
ണാമമേ മഹാകാശം
നിൻ വികസ്വരശീലം
മാത്രമാണല്ലോ കാലം.

സൃഷ്ടിശക്തിയുടെ ചൈതന്യമേൽക്കുമ്പോൾ ഹൃദയമാകുന്ന പുഷ്പം വികസിക്കുന്നു; ഉണർച്ച് കൈവരിക്കുന്നു. അതു സ്വാർത്ഥത കൊണ്ടു മലിനമാകാതെയിരിക്കാൻ പ്രാർത്ഥിക്കുന്നു. വിശ്വപ്രകൃതിയുടെ പ്രഭാവവും ചൈതന്യവും ഭംഗിയും കണ്ടിട്ട് മതിവരാത്ത കവി ആശിക്കുകയാണ്:

ആ മഹാപ്രഭാവത്തെ-
യൊന്നെത്തിനോക്കിപ്പൂർണ്ണ
കാമനാവോളം ഞാനീ
ഗോപുരദ്വാരത്തിങ്കൽ
എന്നുടെ ഹൃദന്തമാ-
മുടുക്കും കൊട്ടിപ്പാടി
നിന്നുകൊള്ളുവാനെനി-
യ്ക്കനുജ്ഞ ലഭിച്ചെങ്കിൽ !

ഈ ഭക്തി അന്ധതകൊണ്ടുള്ളതല്ല; ജ്ഞാനത്തിൽ നിന്നുണ്ടായതാണ്. ലോകത്തെ നിയന്ത്രിക്കുന്ന ശക്തിയുടെ മഹാപ്രഭാവത്തെ ഭാവനയിലൊതുക്കാനൊത്ത കവി തൂലിക താഴെ വയ്ക്കുന്നു; വിചിത്രവും വിവിധവും വർണ്ണോജ്ജ്വലവുമായ അതിന്റെ മഹനീയത കണ്ട് സംഭ്രമിച്ചുപോയി! എങ്കിലും പിൻമാറുന്നില്ല. ജിപ്സിപ്പെണ്ണാന ഉതഴിയുടെ ഉത്തരീയത്തിൽ പ്പതിയിരുന്ന് ആ സത്യത്തെ മൂടരുത എന്ന് അഭ്യർത്ഥിക്കുകയാണ്.

**യശോധര**

ഭാവപ്രധാനമായ ഒരു കവിതയാണ്. സിദ്ധാർത്ഥൻ ഭാര്യ യശോധരയെയും കുട്ടിയെയും വിട്ടുപോയി. ബുദ്ധ

കൂരമ്പുകൊണ്ടമരാളിതൻ നേർക്കാർന്ന
കൂറെങ്കിലും തന്റെ നേർക്കു തോന്നേണ്ടയോ?
പാരിന്റെ കണ്ണീർ തുടയ്ക്കുവാൻ വെമ്പുമാ-
പ്പാണി,യിക്കണ്ണുകൾ കാണാത്തതെന്തങ്ങനെ?

എന്തു കുററത്തിനാണു തന്നെയും ഓമനക്കുഞ്ഞിനേയും ഉപേക്ഷിച്ച് ആരോടും ഒന്നും പറയാതെ കേവലം ഭീരുവിനെപ്പോലെ പോയത് എന്ന് മൂകമായി ഉന്നയിച്ച ചോദ്യത്തിന്,

'ഉത്തരമേകില നിശ്ശബ്ദമച്ചോദ്യ-
മുന്മുഖ ശൃംഗങ്ങൾതോറും ധ്വനിക്കിലും.

അവൾ ചിന്തിക്കുകയാണ്,

രാഗിണിയാകിലും ഭോഗവിമുഖയായ്
യോഗിനിയായിട്ടു മാറിയതന്നെയും
ലോഭനവസ്തുവായ്, ക്ഷുദ്രവികാരമായ
ശോഭനമെൻ ജീവനാഥനെണ്ണുന്നുവോ?
നാരിക്കു സാത്വികശുദ്ധി പാടില്ലയോ?
നാരി പുരുഷനു ചങ്ങലമാത്രമോ?

അവസാനം അവൾ,

മൂന്നുലോകം കൊടുത്താലും
ലഭിക്കാത്ത
മൂന്നുരത്നങ്ങളുണ്ടെ പക്ഷെന്റെ
കൈകളിൽ
പൈതലേ ചെന്നു നീ
കൈകൂപ്പി വാങ്ങുകപ്പൈതൃകം

എന്ന് ഉപദേശിച്ചശേഷം മകന്റെ കൈയിൽ ഉന്തായ്ക്കുന്നു. എന്നിട്ടു ചിന്തിക്കുന്നു:

സർവ്വം ക്ഷണികമാം
സർവ്വവും ശൂന്യമാം
സർവ്വവും ദുഃഖമാ-
മെല്ലാമറിഞ്ഞു ഞാൻ
ആലിൻതണലിലിരിക്കാതെ
തീമേട-
മേലിരുന്നിട്ടും; വിയോഗ
സമാധിയാൽ.

ദുഃഖവും സഹനവുമാണ് ഏററവും വലിയ ആത്മീയ ഗുരുക്കന്മാർ. അങ്ങനെയാണ് യശോധരയ്ക്കു തത്വബോധമുണ്ടായത്.

**ചന്ദനക്കട്ടിൽ**

കേവലം ഒരു പക്ഷിയിൽപ്പോലും മാതൃവാൽസല്യത്തിൻെറ പ്രേരണ ശക്തിമത്താണ് എന്നു കാണിക്കുന്ന ഒരു കഥയാണീകവിതയിൽ അടങ്ങിയിരിക്കുന്നത്

വെമ്പലനാട്ടിലെത്തമ്പുരാൻെറ
തമ്പുരാട്ടിയ്ക്കൊരു കട്ടിൽ വേണം-
കട്ടിൽ കടയുവാനാകിഴക്കൻ
കാട്ടിലെച്ചന്ദനംതന്നെവേണം.

കൽപന അനുസരിച്ച് ഭൃത്യന്മാർ വാക്കത്തിയും കോടാലിയും മററുമായി പുറപ്പെട്ടു. ആ തമ്പുരാട്ടിക്കൊത്തിരിക്കണം കട്ടിൽ. തമ്പുരാട്ടിയെ ഒന്നു കാണുക:—

താഴമ്പൂകൊണ്ടു കടഞ്ഞപോലെ
താവുമൊളിപൂണ്ട തമ്പുരാട്ടി!
കാരകിലിൻെറ മണംപുരണ്ടും
കണങ്കാലോളം ചുരുണ്ടിരുണ്ടും

മുല്ലപ്പൂമാലയുതിർന്നുമിന്നും
നല്ല മുടിയാർന്നു തമ്പുരാട്ടി

ഭൃത്യന്മാർ ചന്ദനമരം കണ്ടുപിടിച്ചു വെട്ടാൻതുടങ്ങി. അപ്പോൾ കൊമ്പുകളിൽ നിന്നൊരു ശബ്ദം!

വെട്ടല്ലേ കൊത്തല്ലേ നായന്മാരെ
വെട്ടല്ലേ കൊത്തല്ലേ നായന്മാരേ!

എല്ലാവരും പരിഭ്രമിച്ചു. ഒരാൾ ധീരതയോടെ മരത്തിൽ കയറി. അതിനെ എടുത്തുകൊണ്ടുവന്ന് തമ്പുരാനു സമർപ്പിച്ചു.

ഒരു അനറാഞ്ചിപ്പക്ഷി എടുത്തുകൊണ്ടുവന്നു പൊത്തിൽ വച്ചു വളർത്തിയതായിരുന്നു ആ കുഞ്ഞ്. പക്ഷി പതിവുപോലെ തീററിയുമായി വന്നു. കുഞ്ഞിനെ കണ്ടില്ല. കുഞ്ഞു ചിന്തിയിട്ടിരുന്ന പട്ടുതുണിയുടെ അടയാളം നോക്കിച്ചെന്നു. കൊട്ടാരവാതിൽ അടഞ്ഞിരുന്നു. അതിന്റെ സാ[illegible]പത്ത്,

കണ്ണുമിഴിച്ചു ചിറകുനീർന്നു
മണ്ണിൽക്കമഴ്ന്നടിച്ചാനടയിൽ
പാതിവിടർന്നൊരു കൊക്കുമായി–
പ്പാവം കിടക്കും കിടപ്പുകാൺകെ
കാലത്തു തൊണ്ടയിടറിപ്പോയി
കാവൽപ്പടയാളികൾക്കുപോലും.

പക്ഷിയെ ചന്ദനച്ചീളുകൊണ്ടുതന്നെ ദഹിപ്പിച്ചു. കാലങ്ങൾ പറന്നുപോയി. പെൺകിടാവ് താരുണ്യത്തിലേക്കു വന്നു ഒരു പുതിയ ചന്ദനക്കട്ടിൽ മനോഹരമായി പണിഞ്ഞു. അവൾ വിവാഹിതയായി.

ഒരു രാത്രിയിൽ ചന്ദനക്കട്ടിലിൽ ചെന്നിരിക്കാൻ പ്രിയൻ അവളെ വലിച്ചു. അപ്പോൾ,

അവളുടെ കൺകളിൽനിന്നു രണ്ടു-

കവിളിലുംകൂടിയൊലിച്ചു കണ്ണീർ

അതു കണ്ടു കവി ചോദിക്കുന്നു:

ചിറകാർന്നൊരമ്മയെപ്പററിയോർത്തോ

ചിറകുവിടർത്തുന്ന ഭാഗ്യമോർത്തോ!

ചന്ദനക്കട്ടിലിന്റെ ഓർമ്മയായിരിക്കണം.

## ജൈത്രയാത്ര

ശാസ്ത്രസങ്കേതങ്ങളുടെ സഹായത്തോടുകൂടി പ്രകൃതിശക്തികളെ കീഴ്പ്പെടുത്തി മനുഷ്യൻ നടത്തുന്ന ജൈത്രയാത്രയാണ് ഈ കവിതയിലെ വിഷയം. ചന്ദ്രനിൽ മനുഷ്യൻ എത്തിക്കഴിഞ്ഞു. മററു ഗ്രഹങ്ങളിലേയ്ക്കു പോകുവാനുള്ള ശ്രമവും നടക്കുകയാണ്. മനുഷ്യനു ചെന്നെത്താൻ പററാത്ത സ്ഥലമില്ല. സാധിക്കാൻ വയ്യാത്ത കാര്യവും കുറവാണ്. ഇതിനെല്ലാം അവനെ സഹായിക്കുന്നത് ശാസ്ത്രവിജ്ഞാനമാണ്. അവൻ മുന്നേറുകയാണ് എങ്ങനെ?

നിയതിതന്നിച്ഛയാൽ

ലീലയാൽ അജ്ഞതയാൽ

നിയതമാംമാർഗ്ഗത്തി-

ലൂടേതന്നെ.

ഇരുപതാം ശതകമേ

നിൽക്കാതെ നിന്റെ തേ-

രുരുളുരുളുന്നു പുരോമുഖമായ്

ആ തേരിലിരിക്കുന്നത് ദേവനോ അസുരനോ അല്ല, മനുഷ്യനാണ്. പ്രകൃതിശക്തികളാണ് കുതിരകൾ; കാലം വഴിപ്പണിക്കാരനാണ്. ചന്ദ്രനും സൂര്യനുമാണു വെൺചാമര

ങ്ങൾ. പ്രപഞ്ചത്തിന്റെ പുനസ്സൃഷ്ടിയായി അവൻ മുന്നേ
റുകയാണ്. പരാജയഭീതി അവനില്ല; കാരണം, അവന്റെ
കൈയിൽ സുദർശനമുണ്ട്. അലസഭോഗങ്ങൾക്ക് അവന്റെ
യാത്രയിൽ സ്ഥാനമില്ല. സന്ധ്യയും പ്രഭാതവും അവനു
വിജയം ആശംസിക്കുന്നു, സിന്ദൂരപ്പൊട്ടു തൊടുവിച്ചു. ഇതു
കണ്ട് ജി. ആർഷസംസ്കാരത്തിന്റെ പേരും പറഞ്ഞ്
പുററിൽ കഴിയുന്ന കവികളെ വിളിച്ചുണർത്തുന്നു :

> വരൂ നിന്റെ മൺപുററി-
> ന്നുള്ളിൽ നിന്നും കവേ,
> വരൂ വാഴ്ത്തുകീനരജൈത്രയാത്ര.
> സമയം സമാഗതം
> സഹർഷമന്ദഗീതികൾ
> സമതതൻ
> മനസ്സിനർപ്പിക

ഇരുപതാം നൂററാണ്ടിന്റെ ചലനവും ചൈതന്യവും നിറ-
വും മണവും ഉൾക്കൊള്ളുന്നു, ഈ കവിത.

**മധുരം, സൗമ്യം, ദീപ്തം**

കർമ്മജീവിതം മനുഷ്യന്റെ ജന്മാവകാശമാണെന്നു
പ്രഖ്യാപനം ചെയ്യുന്ന ഒരു കവിതയാണിത്. തേജസ്വരൂ-
പിയായ ശക്തിയെ സംബോധനചെയ്തുകൊണ്ടു കവി
പാടുന്നു:

> വരികതേജോമയി!
> ഹേ ദീപാവലി! തമോ-
> ഭരിതജഗത്തിന്റെ
> ഗണ്ഡമണ്ഡലം തന്നിൽ

ആശതൻ നവദീപ്തി
　　കുങ്കുമം കൈയിൽക്കർമ്മാ-
വേശചൈതന്യം, കണ്ണിൽ
　　വിടരും വിശ്വാസവും
ഇനിയും തെളിയിക്കൂ
　　ജീവിതം മധുരമാം
കനിപോൽ സമാസ്വാദ്യ-
　　മാകാവൂ സകലർക്കും.

ലോകം വളരെ പുരോഗമിച്ചിട്ടുണ്ട്. എങ്കിലും ജീവിതം സമാധാനപൂർണ്ണമായിട്ടില്ല. മനുഷ്യന് വിജ്ഞാനത്തിന്റെ സഹായത്താൽ എന്തും സാധിച്ചുകളയാം എന്നൊരു ഗർവ്വുണ്ട്. ഈ ഗർവ്വുനിമിത്തമുണ്ടാകുന്ന യാതനകൾ കുറച്ചൊന്നുമല്ല. ഗർവ്വിന്റെ അന്ധകാരം അവന്റെ കണ്ണുകൾ മൂടിയിരിക്കുന്നു; കർമ്മചൈതന്യം നഷ്ടപ്പെട്ടിരിക്കുന്നു. അതിനാൽ ജീവിതത്തിന്റെ മാധുര്യവും ദീപ്തിയും കുറഞ്ഞിരിക്കുന്നു. ഗർവ്വാകുന്ന ഇരുട്ടാണിതിനെല്ലാം കാരണം. ഈ അന്ധകാരം നാശത്തിലേ ചെന്നെത്തൂ. അതുകൊണ്ടു കവി പ്രാർത്ഥിക്കുകയാണ്. അന്ധകാരം നിറഞ്ഞ ലോകത്തിൽ ആത്മചൈതന്യത്തിന്റെ വെളിച്ചം പരത്തുക. എല്ലാററിനും മുകളിലായി വർത്തിക്കുന്ന ശക്തിയിൽ ബോധം വരുത്തുക. ഇങ്ങനെ പ്രപഞ്ചനിയന്താവിന്റെ ശക്തിയും ചൈതന്യവും ബോധ്യമാകുമ്പോൾ ഗർവ്വിന്റെ അന്ധകാരം നീങ്ങും. അപ്പോൾ മനുഷ്യജീവിതം കർമ്മംകൊണ്ടു മധുരവും ജ്ഞാനംകൊണ്ടു ദീപ്തവും ആയിത്തീരുന്നു. അഹന്ത നിമിത്തം ദേവന്മാർക്കുപോലും പരമാത്മാവിന്റെ മഹത്ത്വം അറിയാൻ സാധിക്കാതെ പരാജയപ്പെടേണ്ടിവന്നിട്ടുണ്ട്. കേനോപനിഷത്തിലൊരു കഥയുണ്ട്. ഗർവ്വുനശിച്ചപ്പോൾ ഇന്ദ്രനിങ്ങി പരമാത്മാവിനെ അറിയാൻ കഴിഞ്ഞു. അതിനാൽ,

ജ്വലിക്കും വിരൽത്തുമ്പു
കൊണ്ടുടൻ ദീപാവലീ
കുലുക്കി വിളിക്കുക
യുഗചേതനയെ നീ!
ഉണർന്നാക്കാലാത്മാവൊന്നുതിയാൽ
മഹാഗിരി
മണലിൻതരി; ഏതു
ഗർവ്വവും നിലംപൊത്തും!
മധുരം, സൗമ്യം, ദീപ്തം
കർമ്മജീവിതം മന്നിൽ
മനുജന്നു ജന്മാവ-
കാശമെന്നു നീ പാടു!

എന്ന് ദീപാവലിയോടു കവി അപേക്ഷിക്കുന്നു.

ഇവിടെ ദീപാവലിയായി സ്ഫുരിക്കുന്നത് യുഗചൈതന്യമായ പരമാത്മാവുതന്നെ. മഹാവിഷ്ണുവും ഭൂമിദേവിയും ചേർന്ന് നരകനെ ജയിച്ച കഥ പ്രസിദ്ധമാണ്. അതിന്റെ അടിസ്ഥാനത്തിലുള്ള ദീപാവലിയായും ഗണിക്കാം.

**പാടുന്ന കല്ലുകൾ.**

പണ്ടത്തെ മഹോദയപുരമാണ് ഇന്നത്തെ തിരുവഞ്ചിക്കുളം. അവിടെ 'തൃക്കുലശേഖരപുരം' ക്ഷേത്രത്തിലുള്ള ദാനോദകപ്പൊയ്കയുടെ തീരത്തുവച്ചാണ് ഒടുവിലത്തെ പെരുമാൾ കോലം പങ്കിട്ടത്. ആ കുളത്തിന്റെ വക്കത്തുള്ള ഒരു കല്ലിൽ കവിയുടെ കാൽ തട്ടി അപ്പോൾ,

നിന്നുപോയ് ദാനോദക
പ്പൊയ്കതൻ തടത്തിങ്കൽ-
ച്ചെന്നു ഞാൻ; വിൺമണ്ഡലം
താരകൾ പകുക്കുന്നു.

ആ കാഴ്ചയാണു കവിയെ പഴയ ചരിത്രത്തിലേക്കു നയിച്ചത്.

പ്രതാപം അസ്തമിക്കുമ്പോൾ അശക്തന്മാർ രാജ്യത്തെ ഛിന്നഭിന്നമാക്കുന്നു. രക്തച്ചൊരിച്ചിലും വേദനകളും ഉണ്ടാകുന്നു. ഇതാണ് അന്നു സംഭവിച്ചതും. അസ്തമനസൂര്യൻ, അന്തിക്കാർമുകിൽ എന്നിവയിൽ ഭാസ്കരരവിവർമ്മന്റെയും തുണ്ടുതുണ്ടായ കേരളത്തിന്റെയും പ്രതിച്ഛായ ഉളവാക്കത്തക്ക രീതിയിലാണു പ്രതിപാദനം.

അവിടുത്തെ ഓരോ കല്ലിനും ജീവനുള്ളതായി തോന്നി. ഒരു കല്ല് മൂകഭാഷയിൽ കുണ്ടായിക്കിടക്കുന്ന കുളം ചൂണ്ടി പറയുന്നു,

"മേടിയിൽ സ്വതന്ത്രരായ്
പല നാളിരുന്നോരി
നാടിന്റെ കണ്ണീരെന്നുമിറക്കും
മിഴികളോ ?"

ഈ വിധത്തിൽ അവിടുത്തെ കല്ലുകൾ ഓരോന്നായി കേരളചരിത്രത്തിന്റെ ദുഃഖസത്യങ്ങൾ പാടുകയാണ്. ആ പാട്ടു കേട്ടാൽ ആരും കരഞ്ഞുപോകും.

വിവർത്തനങ്ങൾ:

**മേഘച്ഛായ**

വിശ്വമഹാകവിയായ കാളിദാസന്റെ ഉൽകൃഷ്ട കൃതിയായ മേഘസന്ദേശത്തിന്റെ വിവർത്തനമാണ് മേഘച്ഛായ. കേരളപാണിനി ഉൾപ്പെടെ മററു പല കവികളും മേഘസന്ദേശം തർജ്ജമചെയ്തിട്ടുണ്ട്. എങ്കിലും മേഘച്ഛായയ്ക്കു നല്ല സ്വാഗതമാണു കേരളീയർ നൽകിയത്. 1944 ൽ പ്രസി

ദ്ധീകൃതമായ ഈ കൃതിക്ക് ഇതിനകം നാലു പതിപ്പുകൾ ഉണ്ടായിട്ടുണ്ട്. വളരെ നിഷ്കർഷയോടെ എഴുതിയ ഈ കൃതി കലാഭംഗിയിൽ മികച്ചുനില്ക്കുന്നു.

ഭാവം, രസം, ധ്വനി, ശബ്ദസൗകുമാര്യം എന്നിവയുടെ കാര്യത്തിൽ ഏററവും ഉയർന്ന നിലവാരം പുലർത്തുന്ന കൃതിയാണു കാളിദാസന്റെ മേഘസന്ദേശം. അതിന്റെ അന്തസ്സത്ത ചോർന്നുപോകാതെ മലയാളത്തിലേയ്ക്കു തർജ്ജമചെയ്യാൻ ശങ്കരക്കുറുപ്പിനു കഴിഞ്ഞിട്ടുണ്ട്. സ്രഗ്ദ്ധരാവൃത്തത്തിലാണ് ഇതു് എഴുതിയിരിക്കുന്നതു്. ഇതിലെ ഓരോ ശ്ലോകവും വായിക്കുമ്പോൾ പ്രകൃതിയിൽനിന്നു കിട്ടിയ ആശയങ്ങളുടെ സ്വാഭാവികമായ പ്രകാശനമായിട്ടു തോന്നാം. ശക്തിയും നിപുണതയും തികഞ്ഞ ഒരു കവിയെ നമുക്ക് മേഘച്ഛായയിൽ കാണാം.

**മദ്ധ്യമവ്യായോഗം**

ഭാസൻ എഴുതിയ ഒരു രൂപകമാണ് - മദ്ധ്യമവ്യായോഗം. മൂലകൃതിയോടു നീതിപാലിച്ചുകൊണ്ടുതന്നെ ഈ കൃതി മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യാൻ ശങ്കരക്കുറുപ്പിനു സാധിച്ചിട്ടുണ്ട്.

സത്യം, ഞാൻ ഭയമറിയില്ലറിഞ്ഞു
കൊൾവാം—
നത്യന്തം കൊതിയതു ഭദ്ര, നിന്നിൽ
നിന്നും
എന്താവം, മതുപറയൂ, ഗുണാഗുണത്തെ—
ച്ചിന്തിച്ചിട്ടനുരൂപമാചരിക്കാം.

ഇങ്ങനെ ലളിതവും മനോഹരവുമായ രീതിയിലാണു

മാളവികാഗ്നിമിത്രത്തിലെയും ശാകുന്തളത്തിലെ ചില പദ്യങ്ങൾകൂടി അദ്ദേഹം തർജ്ജമ ചെയ്തിട്ടുണ്ട്. മാളവികാഗ്നിമിത്രത്തിലെ ഒരു പദ്യം നോക്കുക–

പുരാണമായാൽ കൃതിയൊക്കെ
    നല്ലതായ്
വരാ; വരാ നിന്ദ്യത പുത്തനാകയാൽ
    തിരഞ്ഞെടുക്കും സുധി ചിന്ത ചെയ്തു താൻ;
പരൻ പറഞ്ഞാൽ ശരിവയ്പവൻ
    ജഡൻ.

ശാകുന്തളത്തിലെ ഒരു പ്രസിദ്ധ പദ്യത്തിന്റെ പരിഭാഷ നോക്കുക:–

നളിനമഴകുകോലും
    പാഴ്ക്കരിഞ്ചണ്ടിയാലും
കുളിർമതിയുടെ മേനിക്കങ്കവും
    കാന്തിയേറ്റും
ലളിതതനു ലസിപ്പൂ വല്ക്കലത്താലു; –
    മെന്തോ
ന്നൊളിയുടയൊരു രൂപത്തിന്നലങ്കാര–
    മാകാ.

ടാഗോറിന്റെ ഗീതാഞ്ജലിയും 'ഏകോത്തരശതി' എന്ന സമാഹാരവും ജി. മലയാളത്തിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ഏകോത്തരശതിയിലാണ് നൂറ്റൊന്നു കിരണങ്ങൾ. രവീന്ദ്രപ്രതിഭയെ മലയാളികൾക്കു പരിചയപ്പെടുത്തിക്കൊടുക്കാൻ പ്രസ്തുത കൃതികൾ പര്യാപ്തങ്ങളാണ്.

'വിലാസലഹരി'യാണ് ശങ്കരക്കുറുപ്പിന്റെ മറ്റൊരു തർജ്ജമ. പ്രസിദ്ധനായ ഉമർഖയ്യാവിന്റെ റുബായിയാത്തിന്റെ തർജ്ജമയാണ് ഈ കൃതി.

## ഗദ്യലേഖനങ്ങൾ

ജി. ഗദ്യലേഖനത്തിലും കൃതഹസ്തനാണ്. ഗദ്യോപഹാരം, ലേഖമാല, മുത്തും ചിപ്പിയും, രാക്കുയിലുകൾ എന്നീ സമാഹാരങ്ങളിലൂടെ കലാമർമ്മജ്ഞനായ ഒരു നിരൂപകനെയും ഉപന്യാസകാരനെയും കാണാവുന്നതാണ്.

ജീവചരിത്രപരമായ നിരൂപണസരണിയിൽ കുറുപ്പിനുള്ള പാടവം വ്യക്തമാകുന്ന ഒരു ഗ്രന്ഥമാണു രാക്കുയിലുകൾ. ഗദ്യോപഹാരം, ലേഖമാല, മുത്തും ചിപ്പിയും എന്നീ ഗ്രന്ഥങ്ങളിലെ നിരൂപണങ്ങൾ ഭാവോജ്ജ്വലങ്ങളും ചിന്താസുന്ദരങ്ങളുമാണ്. നിരൂപണകലയുടെ മർമ്മം ഗ്രഹിച്ച ഒരു സഹൃദയന്റെ കഴിവ് അവയിൽ കാണാം.

രാജനന്ദിനി, ഹരിശ്ചന്ദ്രൻ എന്നീ കഥകളും രാധാറാണി എന്ന കൊച്ചുനോവലും ജി. രചിച്ചിട്ടുണ്ട്. കുട്ടികൾക്കുവേണ്ടി രചിക്കപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥങ്ങളിലെ ഭാഷ ലളിതവും സുന്ദരവുമാണ്. ഭാവശുദ്ധിയിലും സാംസ്കാരികമൂല്യത്തിലും ഇവ മികച്ചുനിൽക്കുന്നു.

സാഹിത്യപരിചയം ഒരു വ്യാകരണഗ്രന്ഥമാണ്. ഋജുവും സരളവുമായ രീതിയിൽ വ്യാകരണകാര്യങ്ങളും അലങ്കാരങ്ങളും വൃത്തങ്ങളും പ്രതിപാദിച്ചിട്ടുണ്ട് ഈ കൃതിയിൽ.

ഗദ്യകവിതയുടെ രചനയിലും ജി. സ്വന്തമായ ഒരു സരണി തുറന്നിട്ടുണ്ട്. താളലയസമ്മിളിതമായ ഗദ്യത്തിന്റെ ശക്തിയും [illegible] അദ്ദേഹത്തിന്റെ ഗദ്യത്തിൽ കളിയാടുന്നു. വികാരതീവ്രതയിലും രചനാസൗകുമാര്യത്തിലും മികച്ചുനിൽക്കുന്നു ആ ഗദ്യ കവിതകൾ: കർമ്മക്ഷേത്രത്തിൽ എന്ന ഗദ്യകവിത നോക്കുക:

കാമുകനാണ്; താരക ആകാശത്തിന്റെ ദ്യുതിയും സന്ധ്യ, ദിവസം, ആകാശം ഇവ അഹല്യ, ഗൗതമൻ, ഇന്ദ്രൻ എന്നിവരുടെ പ്രതിരൂപങ്ങളായി നിലകൊള്ളുന്നു. അങ്ങനെ പുരാണപ്രസിദ്ധമായ അഹല്യയുടെ കഥയെ ഈ നാടകം പ്രതിഫലിപ്പിക്കുന്നു.

പ്രതിരൂപാത്മകരീതിയിലുള്ള ഈ നാടകം മലയാള സാഹിത്യത്തിലെ അപൂർവ സമ്പത്താണ്.

### ജി. യുടെ നോട്ട്ബുക്ക്

പരിഷത്ത് ത്രൈമാസികം, തിലകം, കേരളോപഹാരം തുടങ്ങിയ കാലികപ്രസിദ്ധീകരണങ്ങൾക്കു കൊടുത്ത ലേഖനങ്ങൾ, വിവിധ സമ്മേളനങ്ങളിൽ അദ്ദേഹം ചെയ്ത പ്രസംഗങ്ങൾ, ചിന്തകൾ, കുറിപ്പുകൾ ഇവയുടെ സമാഹാരമാണു ജി. യുടെ നോട്ട്ബുക്ക്. അരനൂറ്റാണ്ടു പ്രായമുള്ള സാഹിത്യലതയുടെ താരും, തളിരും, തണ്ടും, മൊട്ടും മുള്ളും എല്ലാം ഇതിലുണ്ട്. മലയാളത്തിലെ ഒരു പുതിയ സംരംഭമാണിത്.

### ബാലകവിതകൾ

ഇളംചുണ്ടുകളും ഓലപ്പീപ്പിയും.

മുതിർന്ന മനസ്സിനെന്നപോലെ കുരുന്നു ഹൃദയങ്ങൾക്കും ആനന്ദവും സദ്വികാരങ്ങളും നൽകാൻ പററുന്നതാണു ജി. യുടെ ഭാവന. കുട്ടികൾക്കു വായിച്ചു രസിക്കാൻ യാതൊരു പ്രയാസവുമില്ല ഇളംചുണ്ടുകളിലും ഓലപ്പീപ്പിയിലുമുള്ള കവിതകൾ. ലളിതമായ ഭാഷയും അവക്രമായ പ്രതിപാദനവും മനംകുളിർപ്പിക്കുന്ന ആശയങ്ങളും അവയുടെ സവിശേഷതകളാണ്. ഉദാത്തവികാരങ്ങളും അനുക

വസ്തുത്യം വിചാരശീലവും ബാലമനസ്സിലേയ്ക്കു പകർന്നുകൊടുക്കാൻ ഈ കവിതകൾക്കു പ്രത്യേകമായ കഴിവുണ്ട്.

ആറേഴു വയസ്സുള്ള കുട്ടികൾക്കു പാടിരസിക്കാൻ പററിയവയാണു 'ഓലപ്പീപ്പി'. അതിലെ കുട്ടിയും കാററും, മാൻ തുടങ്ങിയവ ജി യുടെ വളർന്ന ഭാവനയുടെതന്നെ ചെറിയ പതിപ്പാണ്.

[illegible]ണിറിച്ചിന്നൽ [illegible]യും
ഓലോലമമ്മയും കൂടിക്കരയും
... ... ... ... ... ... ... ...
പൂവിനു നോവുകയില്ലേ, പാപം
പൂവല്ലി കരയുകയില്ലേ ?
ചെയ്യരുതിങ്ങനെ കാറേ പാപം
ചെയ്യരുതിങ്ങനെ കാറേ!

എന്നിത്യാദി വരികളിലെ ആശയം എത്ര ഉൽകൃഷ്ടമായിരിക്കുന്നു!

ഇളം ചുണ്ടുകളിലെ കവിതകൾ കുറെക്കൂടി മുതിർന്നവർക്കു യോജിച്ചവയാണ്. അതിലെ തൈമാവ്, എന്റെ കപ്പൽ തുടങ്ങിയ കവിതകൾ ജി. യുടെ കഴിവിനെ വെളിപ്പെടുത്തുന്നവയാണ്

എന്റെ കപ്പലിലെ.

കരകാണാതെ വെള്ളത്തിൽ
കട്ടുറുമ്പുകൾ കേഴവേ!

കാണുമെൻ കപ്പലിൽകേറി-
ത്താണുപോകാതിരുന്നിടും
... ... ... ... ... ... ... ...
... ... ... ... ... ... ... ...
എന്റെപേർ പലരും കാണും
എന്നെപ്പലരറിഞ്ഞിടും
നാട്ടിന്റെ കീർത്തി ഞാൻമൂലം
നാലുദിക്കിലുമെത്തിടും.”

എന്നിങ്ങനെയുള്ള ഭാഗങ്ങൾ ജി യുടെ വ്യക്തിമുദ്ര പതിഞ്ഞവയാണ്. പാഥികന്നു തണലും, ദരിദ്രന്നു പുള്ളിയും, പക്ഷികൾക്കു പഴങ്ങളും മൃഗങ്ങൾക്കിലയും നൽകുന്ന ഒരു മഹാവൃക്ഷംപോലെയാണു ജി. യുടെ ഭാവന.

## ഉപസംഹാരം

പത്തു ദശകങ്ങളിലധികം കാലത്തെ കലോപാസനയുടെ ഫലമാണ് ജി.യുടെ കവിത. ജീവിതത്തിന്റെ വികാസമാണ് ആ കവിതകളിൽ കാണുന്നത്. അതു വീണ്ടും വളർന്നുകൊണ്ടിരിക്കുകയാണ്. അരനൂററാണ്ടായി ലോകം മുഴുവനും മഹാപരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. മനുഷ്യന്റെ വികാരത്തിലും വിചാരത്തിലും വളരെയധികം മാററം വന്നിട്ടുണ്ട്. അനുക്ഷണം മാറിക്കൊണ്ടിരിക്കുന്ന ചുററുപാടുകൾക്കനുസരണമായി ജീവിതവും വളർന്നുകൊണ്ടിരിക്കുകയാണ്. മനുഷ്യന്റെ സങ്കല്പത്തിലും വിശ്വാസപ്രമാണങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യത്യാസം അത്ഭുതകരമാണ്.

ഇങ്ങനെ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിന്റെ തുടിപ്പുകൾ ഉൾക്കൊള്ളുന്നതാണു ജി.യുടെ കവിതകൾ. മാത്രമല്ല, ജീവിതത്തിന്റെ ഒരു പുനഃസൃഷ്ടിക്കുവേണ്ടിയുള്ള ആവേശദായകമായ ആഹ്വാനം അതിൽ മുഴങ്ങുന്നതു കേൾക്കാം. കേരളകവിതയുടെ പുനരുത്ഥാനത്തിന്റെ കവിതയാണത്. വ്യക്തിമഹത്വം, വികാരനിർഭരത, അടങ്ങാത്ത ശുഭപ്രതീക്ഷ, ആന്തരമായ ഒരുതരം വിഷാദഛായ, ഉന്നതാദർശം, ദേശീയത, ആത്മീയത, മാനുഷികത, ഇവയെല്ലാമാണ് ആ കവിതയുടെ പ്രധാന ലക്ഷണങ്ങൾ.

അദ്ദേഹം ഭാരതചരിത്രത്തിലെ സംഭവങ്ങളെ തുടർച്ചയായി ഘടിപ്പിച്ചുകൊണ്ട് ഒരു കാവ്യം രചിക്കാനുള്ള ശ്രമത്തിലായിരുന്നു. അതു സഫലമാകുന്നതിനുമുൻപ് അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞത് കേരളീയർക്കു തീരാത്ത നഷ്ടം മാത്രമാണ്. അത് സംഭവിച്ചത് 1978 ജനുവരിമാസത്തിലാണ്

# അനുബന്ധം

**ജി.യുടെ കൃതികൾ**

1. സാഹിത്യകൗതുകം 4 ഭാഗങ്ങൾ
2. സൂര്യകാന്തി (സമാഹാരം)
3. പൂജാപുഷ്പം (സമാഹാരം)
4. മുത്തുകൾ ,,
5. നിമിഷം ,,
6. വനഗായകൻ ,,
7. ചെങ്കതിരുകൾ ,,
8. നവാതിഥി ,,
9. ഇതളുകൾ ,,
10. പഥികന്റെ പാട്ട് ,,
11. അന്തർദ്ദാഹം ,,
12. വെള്ളിൽപ്പറവകൾ ,,
13. വിശ്വദർശനം ,,
14. ജീവനസംഗീതം ,,
15. ഇളംചുണ്ടുകൾ—ബാലകവിതകൾ.
16. ഓലപ്പീപ്പി ,,
17. പാഥേയം – സമാഹാരം.
18. ഗീതാഞ്ജലി – തർജ്ജമ.
19. നൂറ്റൊന്നു കിരണങ്ങൾ – തർജ്ജമ.
20. വിലാസലഹരി – തർജ്ജമ.
21. മേഘച്ഛായ – തർജ്ജമ.
22. മധ്യമവ്യായോഗം ,,
23. മരിക്കാനും പിറക്കാനും പേടി ,,
24. ഗദ്യോപഹാരം – ലേഖനങ്ങൾ.
25. ലേഖമാല – നിരൂപണങ്ങൾ.
26. മുത്തും ചിപ്പിയും – ഗദ്യം.

27. രാക്കുയിലുകൾ – ബാലകഥ.
28. രാധാറാണി – ,,
29. ഇരുട്ടിനു മുൻപ് – ഏകാങ്കം.
30. സന്ധ്യ ,,
31. ജി. യുടെ നോട്ടുബുക്ക് – പലവക.
32. സാഹിത്യപരിചയം – വ്യാകരണം.
33. ഓടക്കുഴൽ – കവിതാസമാഹാരം.

ERNAKULAM

**സംശോധകഗ്രന്ഥങ്ങൾ:–**

1. പാഥേയം.
2. ജി. യുടെ കാവ്യസാധന.
3. ഓടക്കുഴൽ
4. ജീവനസംഗീതം
5. പഥികൻെറ പാട്ട്
6. നിമിഷം
7. സാഹിത്യകൗതുകം
8. ജി യുടെ നോട്ടുബുക്ക്
9. മേഘച്ഛായ.

